# ലുധിയാന പ്രഭാഷണം

ഗ്രന്ഥകർത്താവ്
**ഹദ്റത്ത് മിർസാ ഗുലാം അഹ്മദ് (അ)**
**വാഗ്ദത്ത മഹ്ദി മസീഹ്**

വിവർത്തനം
**മുഹമ്മദ് ഉമർ എച്ച്.എ**

ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ് കേരള

കണ്ണൂർ 670001

Ludhiana Prabhashanam
Hadrath Mirza Gulam Ahmad (A)

Malayalam Translation
Lecture Ludhiana

Translated by
Moulana Muhammed Umar H.A

DTP & Layout:
Mohiyudhin
M Nasir Ahmad

Cover
Ashraf Calicut

| | |
|---|---|
| First Edition | 2012 |
| Copies | 1000 |
| Price | 30/ |

Printed at
Published by
Islam Internation Publications, Kerala
Fort Road, Kannur- 670001

# അവതാരിക

ഇസ്‌ലാം നാമമാത്രമായി അവശേഷിക്കുകയും വിശ്വാസം കാർത്തിക നക്ഷത്രത്തോളം ഉയർന്നുപോകുകയും ചെയ്യുന്ന കാലത്ത് ലോകത്ത് പ്രത്യക്ഷപ്പെടുമെന്ന് ഹദ്റത്ത് മുഹമ്മദ് മുസ്തഫാ (സ) പ്രവചനം ചെയ്ത വാഗ്ദത്ത മഹ്ദി മസീഹ് ഹദ്റത്ത് മിർസാ ഗുലാം അഹ്മദ് (അ) ഇന്ത്യയിലെ ലുധിയാന എന്ന സ്ഥലത്ത് വെച്ച് 1905 നവംബർ 4ന് ചെയ്ത പ്രഭാഷണമാണ് ലക്ചർ ലുധിയാന എന്ന ഉറുദുവിലുള്ള കൃതി. അതിന്റെ മലയാള വിവർത്തനമാണ് ലുധിയാന പ്രഭാഷണം എന്ന ഈ ഗ്രന്ഥം.

ലുധിയാന എന്ന പട്ടണത്തിൽ നിന്നായിരുന്നു ആദ്യമായി ഹദ്റത്ത് മീർസാ ഗുലാം അഹ്മദ് (അ)നെതിരിൽ കുഫ്റ് ഫത്‌വ പുറപ്പെടുവിച്ചിരുന്നത്. ആ മഹാത്മാവ് പ്രതിനിധാനം ചെയ്യുന്ന യഥാർഥ ഇസ്‌ലാമിക പ്രസ്ഥാനത്തെ ഭൂമുഖത്ത്നിന്ന് തുടച്ചുനീക്കാൻ അന്നത്തെ പണ്ഡിത വർഗ്ഗം ആവുംവിധം പരിശ്രമിച്ചെങ്കിലും അവർ അതിൽ പരാജയപ്പെടുകയുണ്ടായെന്നും ഭൗതികമായ ഒരു സഹായവും ഇല്ലാതെ ശക്തമായ എതിർപ്പുകൾ നാനാ ഭാഗത്തുനിന്നും ഉണ്ടായിട്ടും അല്ലാഹുവിന്റെ സഹായത്താൽ അഹ്മദിയ്യാ ജമാഅത്ത് ലോകത്ത് വിജയിച്ചു മുന്നേറിക്കൊണ്ടിരിക്കുകയാണെന്നും അദ്ദേഹം ഈ പ്രഭാഷണത്തിലൂടെ സ്ഥാപിക്കുകയുണ്ടായി. ഇങ്ങനെയുള്ള വിജയത്തെക്കുറിച്ച് അല്ലാഹു അറിയിച്ചിരുന്നുവെന്നും അത് നേരത്തെ പ്രസിദ്ധം ചെയ്തതാണെന്നും അത് തന്റെ സത്യത്തിനുള്ള ഉജ്വല സാക്ഷ്യമാണെന്നും ആ മഹാത്മാവ് ഇതിൽ തെളിയിക്കുന്നു.

ഈ ഗ്രന്ഥം മലയാളത്തിലേക്ക് വിവർത്തനം ചെയ്തത് മൗലാന മുഹമ്മദ് ഉമർ സാഹിബ് എച്ച്.എ അവർകളാണ്. ഗ്രന്ഥകാരനും ബഹുഭാഷാ പണ്ഡിതനുമായ മൗലാനാ സാഹിബ് ഇപ്പോൾ ഖാദിയാനിൽ നാഇബ് നാസിർ അഅ്‌ലയായി സേവനമനുഷ്ടിച്ചുവരികയാണ്.

ഈ ഗ്രന്ഥം സത്യാന്വേഷികൾക്ക് വഴികാട്ടിയാകട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് വായനക്കാർക്കുമുമ്പിൽ സമർപ്പിക്കുന്നു.

യു. മൻസൂർ അഹ്മദ്

01 08 2012

ക ണ്ണൂ ർ

സദ്ർ, ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്,

കേരള

# വിവർത്തകക്കുറിപ്പ്

ഇസ്ലാമിന്റെ മഹാത്മ്യത്തെയും ഇതര മതങ്ങളുടെ മേൽ അതിനുള്ള ശ്രേഷ്ഠതയെയും അതോടൊപ്പം തന്റെ സത്യസാക്ഷ്യത്തിനുള്ള തെളിവുകളേയും അധികരിച്ച് ഹദ്റത്ത് വാഗ്ദത്ത മസീഹ് (അ) ലാഹോർ, സിയാൽക്കോട്ട്, ലുധിയാന എന്നീ പട്ടണങ്ങളിൽ വമ്പിച്ച ജനസമൂഹങ്ങളെ അഭിസംബോധനചെയ്തു, ദൈവരാജ്യം സമാഗതമായെന്ന് ഉദ്ഘോഷിച്ചുകൊണ്ട് യേശു തന്റെ അനുയായികളോട് ഗലീലി തടാകത്തിന്നരികെയുള്ള ചെറുകുന്നിൽ നടത്തിയ ധർമ്മോൽബോധനപരമായ ഗിരിപ്രഭാഷണം പോലെ തന്റെ സത്യസാക്ഷ്യത്തെ വിശദീകരിച്ചും ആത്മീയവും സ്വർഗ്ഗീയവുമായ ജീവിതം നയിക്കാൻ വിശ്വാസികളെ ആഹ്വാനം ചെയ്തുംകൊണ്ടും സമുജ്ജ്വലമായ പ്രഭാഷണങ്ങൾ നടത്തുകയുണ്ടായി.

വാഗ്ദത്ത മസീഹിനെതിരായി ആദ്യമായി കുഫ്റ് ഫത്‌വ പുറപ്പെടുവിച്ചത് ലുധിയാനയിൽ വെച്ചായിരുന്നു. ചരിത്രപ്രസിദ്ധമായ ലുധിയാനാ പ്രഭാഷണത്തിന് 14 വർഷങ്ങൾക്ക് മുമ്പ് 1890-ൽ ഹദ്റത്ത് അഹ്മദ് (അ) പ്രസ്തുത പട്ടണത്തിൽ ആഗതനായി. തഥാഗതനെ അനുധാവനം ചെയ്തത് അംഗുലീ പരിമിതമായ ശിഷ്യവൃന്ദമായിരുന്നു. തദവസരത്തിൽ ഉലമാക്കന്മാരും നാട്ടുപ്രാമാണിമാരും ചേർന്ന് ലുധിയാനാ പട്ടണത്തെ ഹദ്റത്ത് അഹ്മദ്(അ)നെതിരെ ഒരു ഞെരിപ്പോടാക്കി മാറ്റി. കുഫ്റ് ഫത്‌വകളുടെ വിളംബരമുണ്ടായി. ദൈവനിയുക്തനായ ആ യുഗപുരുഷനെതിരെ അവർ വർഷിക്കാത്ത അഭിശംസകളില്ല. അവർ ഉന്നയിക്കാത്ത ആരോപണങ്ങളില്ല. ആ ദിവ്യാത്മാവിനെതിരിൽ ഗൂഢാലോചനകളും ദ്രോഹപ്രവർത്തനങ്ങളും അരങ്ങേറി. എതിർപ്പിന്റെ അഗ്നിക്കൊടുങ്കാറ്റിൽ ഹദ്റത്ത് അഹ്മദ്(അ) നിസ്സഹായനും നിരാലംബനുമാണെന്ന് ശത്രക്കൾ കരുതി. പക്ഷെ വിജയ വാഗ്ദാനങ്ങളുടെ ദൈവീക സാന്ത്വനങ്ങൾ ഉപദർശിച്ച ആ യുഗപുരുഷന്റെ മുഖകമലങ്ങളിൽ ആയിരം സൂര്യന്മാർ പ്രോജ്ജ്വലിച്ചു നിന്നു. ദൈവം കൊളുത്തിയ ആ ദിവ്യജ്യോതിയെ അണക്കുവാൻ ശത്രുക്കളുയർത്തിയ കൊടുങ്കാറ്റുകൾക്കായില്ല. ചക്രവാളത്തെ പ്രകാശോജ്ജ്വലമാക്കിയ ആ ദിവ്യദീപ്തി

യുടെ വജ്രകിരണങ്ങൾ അന്ധകാരങ്ങളെ കീറി മുറിച്ച് മനുഷ്യഹൃദയങ്ങളെ ദൈവോന്മുഖമാക്കുകയുണ്ടായി. ആ ദിവ്യജ്ഞാനിയുടെ വചനപ്രഘോഷണത്താൽ ശത്രുലോകം വിറകൊണ്ടു. പരിശുദ്ധ ദീനുൽ ഇസ്‌ലാമിനെ വിജയിപ്പിക്കാൻ ഹദ്‌റത്ത് അഹ്മദ് (അ) സ്ഥാപിച്ച അഹ്മദിയ്യാ പ്രസ്ഥാനം ആകാശവിതാനങ്ങളിലേക്ക് കുതി കൊള്ളുകയാണ്. ആ മഹാത്മാവിന്റെ അനുയായികൾ മണൽതരികൾ പോലെ പെരുകിപ്പരന്നു. ഇന്ന് 200 രാഷ്ട്രങ്ങളിൽ അത് വിജയ പതാക നാട്ടിയിരിക്കുകയാണ്.

ദൈവത്താൽ അയക്കപ്പെട്ട ആ മഹാത്മാവിന്റെ ദിവ്യദൗത്യത്തിനു മുമ്പിൽ പിശാചിന്റെ ശക്തികൾ സൃഷ്ടിക്കുന്ന മാർഗ്ഗതടസ്സങ്ങൾ ദൈവം നീക്കികളഞ്ഞു. തന്റെ വരിഷ്ട ദാസന്മാർക്ക് വിജയമരുളുന്നതും കാലാകാലങ്ങളായി പ്രവാചക ചരിത്രങ്ങളിൽ ആവർത്തിക്കപ്പെടുന്നതുമായ ഈ ദൈവീക നിയതി ഹദ്‌റത്ത് അഹ്മദ് (അ)ന്റെ സംഭവബഹുലമായ പുണ്യജീവിതത്തിലുടനീളം ഒരു ദിവ്യ മുദ്രകണക്കെ തെളിഞ്ഞു കാണാം.

ലുധിയാനയിലെ ഈ പ്രഭാഷണത്തിന്റെ അഭിസംബോധകർ മുസ്‌ലീംകളായിരുന്നു. അതു കൊണ്ട് അദ്ദേഹം ഇസ്‌ലാമിന്റെ അടിസ്ഥാനവിശ്വാസാദർശങ്ങളിലുള്ള തന്റെയും തന്റെ ജമാഅത്തിന്റെയും അടിയുറച്ച വിശ്വാസം പ്രകടിപ്പിക്കുകയുണ്ടായി. അതോടൊപ്പം ഈസാനബിയുടെ മരണം ജിഹാദിന്റെ യാഥാർത്ഥ്യം എന്നീ വിഷയങ്ങൾ വിശുദ്ധഖുർആൻ, സുന്നത്ത്, ഇജ്മാഅ് (ഏകകണ്ഠ്യനയുള്ള അഭിപ്രായം), ഖിയാസ് (അനുമാനം), മുതലായ ഇസ്‌ലാമിക പ്രമാണങ്ങളിലൂടെ ഈ പ്രഭാഷണത്തിൽ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

ദൈവപ്രേഷിതനായ ഈ ദിവ്യാത്മാവിന്റെ സമുജ്ജ്വലമായ വാഗ്മയം സ്വർഗ്ഗീയമായ ഒരനുഭൂതിയും സന്മാർഗ്ഗാദായകവുമാണ്. ഈ പുസ്തകം സത്യം സ്വീകരിക്കുന്നതിനുള്ള നിദാനമായിത്തീരട്ടെ എന്ന പ്രാർത്ഥനയോടുകൂടി പൊതുജനസമക്ഷം സമർപ്പിക്കുന്നു.

മുഹമ്മദ് ഉമർ. എച്ച്. എ

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيمِ

نَحْمَدُهٗ وَنُصَلِّى عَلٰى رَسُولِهِ الْكَرِيمِ

# ലുധിയാന പ്രഭാഷണം

**ഹുസൂർ (അ) 1905 നവംബർ 4-ാം തിയതി ആയിരക്കണക്കിനു ജനങ്ങളുടെ മുമ്പിൽ ചെയ്ത പ്രഭാഷണം.**

ഈ പട്ടണത്തിൽ സന്ദേശപ്രചരണത്തിന്നായി വരാനുള്ള അവസരം തന്നനുഗ്രഹിച്ച അല്ലാഹുവിന് ഞാൻ ആദ്യമായി കൃതജ്ഞത രേഖപ്പെടുത്തുന്നു. പതിനാലു വർഷങ്ങൾക്ക് ശേഷമാണ് ഞാനീ പട്ടണത്തിൽ വന്നിട്ടുള്ളത്. എന്നോടൊപ്പം അല്പം ചില ആളുകൾ ഉണ്ടായിരുന്നപ്പോഴായിരുന്നു ഈ പട്ടണത്തിൽ നിന്നും ഞാൻ തിരിച്ചു പോയത്. മാത്രമല്ല, എന്നെ നിഷേധിക്കുകയും വ്യജപ്പെടുത്തുകയും ദജ്ജാൽ എന്ന് വിളിക്കുകയും ചെയ്യുന്ന സങ്കീർണ്ണമായ ഒരു അന്തരീക്ഷമായിരുന്നു അന്ന്. ജനങ്ങളുടെ ദൃഷ്ടിയിൽ നിന്ദിതനും അപമാനിതനുമായ വ്യക്തിയെപ്പോലെ ആയിരുന്നു അന്നു ഞാൻ. അല്പം ദിവസങ്ങൾക്കകം തന്നെ ഈ ജമാഅത്ത് തിരസ്ക്കരിക്കപ്പെടുകയും ഛിന്നഭിന്നമായിപ്പോകുകയും ചെയ്യുമെന്നും ഈ പ്രസ്ഥാനം നാമാവശേഷമായി തീരുകയും ചെയ്യുമെന്ന് അന്ന് ജനങ്ങൾ കരുതിയിരുന്നു. ഇതിനുവേണ്ടി ഭഗീരഥ പ്രവർത്തനങ്ങൾ നടത്തപ്പെടുകയും പദ്ധതികൾ ആസൂത്രണം ചെയ്യപ്പെടുകയുമുണ്ടായി. എനിക്കെതിരിൽ ചെയ്ത മറ്റൊരു ഗൂഢാലോചന എനിക്കും എന്റെ ജമാഅത്തിനുമെതിരിൽ കുഫ്ർ ഫത്ത്വ എഴുതപ്പെടുകയും അത് ഇന്ത്യയിൽ ഉടനീളം പ്രചരിക്കപ്പെടുകയും ചെയ്തു എന്നതാണ്.

വളരെ ദുഃഖകരമെന്നു പറയട്ടെ! എനിക്കെതിരിൽ ആദ്യമായി കുഫ്ർ ഫത്വ നൽകിയത് ഈ പട്ടണത്തിലുള്ള ചില മൗലവിമാരാ

ണ്. എന്നാൽ എന്നെ കാഫിർ എന്ന് പറഞ്ഞിരുന്നവർ ഇന്ന് ഇല്ലാതായിരിക്കുന്നു എന്നതിന് ഞാനും നിങ്ങളും സാക്ഷികളാണ്. മാത്രമല്ല അല്ലാഹു എനിക്ക് ദീർഘായുസ്സ് നൽകുകയും എന്റെ ജമാഅത്തിനെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എനിക്കെതിരെ വീണ്ടും പുറപ്പെടുവിക്കപ്പെട്ട കുഫ്ർ ഫത്വ ഇന്ത്യയിലെ എല്ലാ വലിയ പട്ടണങ്ങളിലും പ്രചരിപ്പിക്കപ്പെട്ടു എന്നാണ് ഞാൻ കരുതുന്നത്. അതിൽ ഇരുന്നുറോളം മൗലവിമാരുടെയും മശായിഖുമാരുടെയും സാക്ഷിമുദ്രകൾ പതിപ്പിക്കപ്പെട്ടിരുന്നു. ഈ വ്യക്തി ഈമാനില്ലാത്തവനും കാഫിറും ദജ്ജാലും കറ്റുകെട്ടുകാരനും കേവലം കാഫിറല്ല, മറിച്ച് കൊടും കാഫിർ ആണെന്നും അതിൽ പ്രകടിപ്പിക്കുകയുണ്ടായി.

ചുരുക്കത്തിൽ ഓരോരുത്തർക്കും എന്തെന്തെല്ലാം പറയാൻ സാധിക്കുമോ അതെല്ലാം അവർ എന്നെക്കുറിച്ച് പറഞ്ഞു. ഈ ആയുധം മുഖേന ഈ പ്രസ്ഥാനത്തെ നശിപ്പിച്ചു കളയുമെന്ന് ഇക്കൂട്ടർ വ്യാമോഹിച്ചു. യാഥാർഥത്തിൽ ഈ പ്രസ്ഥാനം മനുഷ്യനിർമ്മിതവും കെട്ടിച്ചമച്ചതുമായിരുന്നുവെങ്കിൽ തീർച്ചയായും ഇതിനെ നശിപ്പിക്കാൻ ഫത്വ എന്ന ഈ ആയുധം പര്യാപ്തമായതായിരുന്നു. എന്നാൽ ഇതിനെ സ്ഥാപിച്ചത് അല്ലാഹു ആകുന്നു. അപ്പോൾ ഇത് എതിരാളികളുടെ എതിർപ്പും ശത്രുതയും കൊണ്ട് എങ്ങിനെ നശിക്കുവാനാണ്? എതിർപ്പിന്റെ ശക്തികൂടുന്നതനുസരിച്ച് ഈ പ്രസ്ഥാനത്തിന്റെ മഹത്വവും അന്തസ്സും ജനഹൃദയങ്ങളിൽ വേരൂന്നിക്കൊണ്ടിരിക്കുന്നു.

ഇന്ന് ഞാൻ അല്ലാഹുവിന് കൃതജ്ഞത പ്രകടിപ്പിക്കുന്നു. അന്ന് ഞാനീ പട്ടണത്തിൽ വന്ന് തിരിച്ചുപോയപ്പോൾ ഏതാനും ചിലർ മാത്രമേ എന്നോടൊപ്പമുണ്ടായിരുന്നുള്ളു. എന്നാലിപ്പോൾ ഒരു വലിയ ജനസമൂഹം തന്നെ എന്നോടെപ്പമുള്ളതായി നിങ്ങൾ കാണുന്നു. ഇപ്പോൾ എന്റെ ജമാഅത്തിലുള്ളവരുടെ എണ്ണം മൂന്നു ലക്ഷം വരെ എത്തിയിരിക്കുന്നു. ദിനംപ്രതി അത് പുരോഗതി പ്രാപിച്ചുകൊണ്ടിരിക്കുകയുമാണ്. തീർച്ചയായും അത് കോടികണക്കിൽ എത്തിചേരുന്നതാണ്.

ഈ മഹത്തായ വിപ്ലവം നിങ്ങൾ കാണുവിൻ! ഇത് മനുഷ്യകരങ്ങളാൽ സാധിക്കുന്ന കാര്യമാണോ? ഈ പ്രസ്ഥാനത്തെ ഉന്മൂലനം ചെയ്യുന്നതിനു ലോകത്തുള്ള ജനങ്ങൾ ആഗ്രഹിച്ചു. അവരുടെ കഴിവിലും നിയന്ത്രണത്തിലും പെട്ടതായിരുന്നുവെങ്കിൽ എപ്പോഴോ

ഇതിനെ അവർ നശിപ്പിച്ചിരുന്നേനെ. എന്നാൽ ഇത് അല്ലാഹുവിന്റെ പ്രവർത്തിയാണ്. അവൻ ഉദ്ദേശിക്കുന്ന കാര്യങ്ങളെ തടുത്തു നിർത്തുവാൻ ലോകത്തുള്ള ഒരു ശക്തിക്കും സാധ്യമല്ല. ജനങ്ങൾ ഒരു കാര്യം ആഗ്രഹിക്കുകയും എന്നാൽ അല്ലാഹു അത് ആഗ്രഹിക്കാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതൊരിക്കലും നടക്കുന്നതല്ല.

നിങ്ങൾ ചിന്തിച്ചുനോക്കൂ! എന്റെ കാര്യത്തിൽ എല്ലാ ഉലമാക്കളും പീറുമാരും മത നേതാക്കന്മാരും എതിരാളികളായി തീർന്നു. എന്നെ എതിർക്കുന്നതിന്നായി ഇവർ അന്യമതസ്ഥരെയും തങ്ങളോടൊപ്പം ചേർക്കുകയുണ്ടായി. എനിക്കെതിരായി കഴിയുന്നത്ര പരിശ്രമിക്കുകയും ചെയ്തു. മുസ്‌ലിംകളെ തെറ്റിധരിപ്പിക്കാനായി എനിക്കെതിരിൽ കുഫ്ർ ഫത്‌വയും നൽകി. ഈ ഉപായങ്ങളൊന്നും വിജയിക്കാതെ വന്നപ്പോൾ എനിക്കെതിരിൽ പല കേസ്സുകളും കൊടുത്തു. വധക്കുറ്റം ചുമത്തി എന്നെ കുടുക്കുവാൻ ശ്രമിച്ചു. എനിക്ക് ശിക്ഷ ലഭിക്കുവാൻ എല്ലാവിധത്തിലും പരിശ്രമിച്ചു. ഒരു പാതിരിയെ വധിക്കുവാനുള്ള ശ്രമം നടത്തി എന്ന് എന്റെ പേരിൽ കുറ്റം ആരോപിക്കപ്പെട്ടു. ഈ കേസ്സിൽ മൗലവി മുഹമ്മദ് ഹുസൈനും എനിക്കെതിരായി വളരെയധികം പ്രയത്നിച്ചു. അയാൾ സാക്ഷി നൽകുന്നതിന്നായി സ്വയം ഹാജരായി. ഞാൻ കേസ്സിൽ കുടുങ്ങി എനിക്ക് ശിക്ഷ ലഭിക്കുമെന്ന് അയാൾ ആഗ്രഹിച്ചിരുന്നു. മൗലവി മുഹമ്മദ് ഹുസൈന്റെ ഇത്തരം പ്രയത്നങ്ങൾ വെളിപ്പെടുത്തുന്നത് തെളിവുകളും ദൃഷ്ടാന്തങ്ങളും സമർപ്പിക്കുന്നതിൽ അയാൾ പരാജയപ്പെട്ടു എന്നാണ്. അടയാളങ്ങളും തെളിവുകളും സമർപ്പിക്കുന്നതിൽ ശത്രുക്കൾ പരാജിതരാകുമ്പോൾ വധിക്കുവാനും നാട്ടിൽ നിന്നും നിഷ്കാസനം ചെയ്യുവാനുമുള്ള വിവിധതരം ഗൂഢാലോചനകൾ അവർ നടത്തുന്നു എന്നത് മുമ്പേ നടന്നുവരുന്ന ഒരു പരമാർത്ഥമാണ്. എപ്രകാരമെന്നാൽ ഹദ്റത്ത് മുഹമ്മദ് മുസ്തഫാ (സ) തിരുമേനിക്കെതിരായി മക്കയിലെ നിഷേധികൾ പരാജയപ്പെടുകയും അവർക്ക് ഉത്തരം മുട്ടുകയും ചെയ്തപ്പോൾ അവരും ഇതേ രീതിയിലുള്ള അടവുകളും തന്ത്രങ്ങളുമാണ് പ്രയോഗിക്കാൻ തുടങ്ങിയത്. തിരുനബി(സ) യെ വധിക്കുകയോ തടവിലാക്കുകയോ നാടുകടത്തുകയോ ചെയ്യുവാനുള്ള തന്ത്രങ്ങൾ അവർ മെനഞ്ഞെടുത്തു. റസൂൽ (സ) തിരുമേനിയുടെ അനുചരന്മാരെ പീഡിപ്പിച്ചു. എന്നാൽ അവസാനം അവർ എല്ലാവരും തങ്ങളുടെ ഉദ്ദേശ്യങ്ങളിലും തന്ത്രങ്ങളിലും പരാജിതരും നിരാശരും ആയിത്തീർന്നു. ഇപ്പോൾ അവരുടെ അതേ സു

ന്നത്തും രീതിയുമാണ് എനിക്കെതിരിലും ശത്രുക്കൾ പ്രകടിപ്പിക്കുന്നത്.

എന്നാൽ സൃഷ്ടാവും സർവ്വലോക പരിപാലകനുമായ അസ്ഥിത്വമില്ലെങ്കിൽ ഈ ലോകത്തിന് ഒരു യാഥാർഥ്യവും ഇല്ലതന്നെ. അവൻ തന്നെയാണ് സത്യവാനും അസത്യവാനുമിടയിൽ വ്യതിരിക്തത ഉണ്ടാക്കി ഒടുവിൽ സത്യവാനെ സഹായിക്കുകയും വിജയിപ്പിച്ച് കാണിക്കുകയും ചെയ്യുന്നത്. ഈ കാലഘട്ടത്തിൽ വീണ്ടും അല്ലാഹു തന്റെ ശക്തിപ്രകടനത്തിന്റെ മാതൃക കാണിച്ചിരിക്കുകയാണ്. ഞാൻ അവന്റെ സഹായഹസ്തങ്ങളുടെ ഒരു ജീവൽ ദൃഷ്ടാന്തമാകുന്നു. സമൂഹം തിരസ്ക്കരിക്കപ്പെട്ട ഞാൻ തന്നെയാണ് സ്വീകാര്യത ലഭിച്ചവനായി കൊണ്ട് ഇപ്പോൾ നിങ്ങളുടെ മുമ്പിൽ നിൽക്കുന്നത്. അതിന് നിങ്ങളെല്ലാം സാക്ഷികളാണ്.

നിങ്ങളൊന്ന് അനുമാനിച്ചു നോക്കുക. പതിനാലു വർഷങ്ങൾക്കുമുമ്പ് ഞാൻ ഇവിടെ വന്നപ്പോൾ ഒരാളെങ്കിലും എന്നോടൊപ്പം ഉണ്ടാകണമെന്ന് ആരാണ് ആഗ്രഹിച്ചിരുന്നത്? എന്നാൽ ഞാൻ നശിച്ചൊടുങ്ങണമെന്നും ഈ പ്രസ്ഥാനം ഇല്ലാതായിത്തീരണമെന്നും ഉലമാക്കളും ഫുഖഹാക്കളും നാട്ടുപ്രമാണിമാരും ആഗ്രഹിച്ചിരുന്നു. എനിക്ക് പുരോഗതി ഉണ്ടാകണമെന്ന് ആരും തന്നെ ആഗ്രഹിച്ചിരുന്നില്ല. എന്നാൽ എപ്പോഴും തന്റെ വരിഷ്ട ദാസന്മാരെ പിന്തുണക്കുകയും തന്റെ സാത്വികരായ ദാസന്മാരെ വിജയിപ്പിച്ചു കാണിക്കുകയും ചെയ്ത അല്ലാഹു എന്നെ അനുകൂലിക്കുകയും സഹായിക്കുകയും ചെയ്തു. എന്റെ എതിരാളികളുടെ പ്രതീക്ഷകൾക്കും പദ്ധതികൾക്കും പാടെ വിരുദ്ധമായി അവൻ എനിക്ക് സ്വീകാര്യത തന്ന് അനുഗ്രഹിച്ചു. ഒരു ജനസമൂഹത്തെ തന്നെ എന്നിലേക്ക് ആകൃഷ്ടരാക്കി. അവർ എല്ലാ വിധത്തിലുള്ള എതിർപ്പുകളുടെയും പ്രയാസങ്ങളുടെയും മറകളെ കീറിമുറിച്ചു എന്റെ അടുക്കൽ വന്നു. ഇപ്പോഴും വന്നുകൊണ്ടിരിക്കുന്നു.

വളരെ ചിന്തനീയമായ കാര്യമാണിത്. മനുഷ്യനിർമിതമായ വ്യവസ്ഥകളാലും പദ്ധതികളാലും ഈ വിജയം സാധ്യമാകുമോ? ലോകത്ത് സ്വാധീനവും പ്രമാണിത്തവുമുള്ള ആളുകൾ ഒരു വ്യക്തിയുടെ നാശത്തിന്നായി പ്രയത്നിക്കുകയും ആ വ്യക്തിക്കെതിരായി പല പദ്ധതികളും ആവിഷ്കരിക്കുകയും അദ്ദേഹത്തിന്നെതിരിൽ വിനാശകരമായ അഗ്നി ആളിക്കത്തിക്കുകയും ചെയ്തിട്ടും എല്ലാവിധത്തിലുള്ള ആപത്തുകളിൽ നിന്നും അദ്ദേഹം വ്യക്തമായ നിലയിൽ രക്ഷപ്പെ

ടുകയും ചെയ്യുക എന്നത് സംഭവ്യമാണോ? ഒരിക്കലും സംഭവ്യമല്ല. അല്ലാഹു എന്നെന്നും കാണിക്കുന്ന അവന്റെ ഒരു സനാതന ചര്യയാണിത്.

ഇതു സംബന്ധമായ മറ്റൊരു പ്രബല ദൃഷ്ടാന്തം ഇതാണ്. ഇന്നേക്ക് ഇരുപത്തഞ്ച് വർഷങ്ങൾക്ക് മുമ്പ് എന്റെ പേരുപോലും അറിയപ്പെടാതിരുന്ന ആ കാലത്ത്, ഖാദിയാനിൽ എന്റെ അടുക്കൽ ആരുംതന്നെ വരികയോ ഞാനുമായി ആരും കത്തിടപാടുകൾ നടത്തുകയോ ചെയ്യാതിരുന്ന തികച്ചും നിരാലംബവും ആരാലും അറിയപ്പെടാതിരിക്കുകയും ചെയ്തിരുന്ന ആ നാളുകളിൽ അല്ലാഹു എന്നെ അഭിസംബോധനം ചെയ്തു പറഞ്ഞു:

يأتون من كلّ فج عميق ۔ و يأتيك من كلّ فج
عميق۔ لا تصعر لخلق الله ولا تسئم من الناس ۔
ربّ لا تذرنى فردا وانت خير الوارثين۔ *

ഇത് ആ നാളുകളിൽ ചെയ്യപ്പെട്ട ശക്തമായ ഒരു ദീർഘ ദർശനമായിരുന്നു. അത് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുകയും എല്ലാ മത വിഭാഗങ്ങളിലും സമുദായങ്ങളിലുംപെട്ട ജനങ്ങൾ അത് വായിക്കുകയുമുണ്ടായി.

ഞാൻ ഏകാന്തതയിലും ആരാലും അറിയപ്പെടാതിരുന്ന അവസ്ഥയിലുമായിരുന്ന കാലത്തായിരുന്നു അല്ലാഹു എന്നോട് ഇപ്രകാരം പറഞ്ഞത്: നിന്റെ അടുക്കൽ ദൂരെ ദൂരെ നാടുകളിൽ നിന്ന് ജനങ്ങൾ ധാരാളമായി വരുന്നതാണ്. അവർക്കായി ആതിഥ്യത്തിനുള്ള എല്ലാ വിധ വിഭവങ്ങളും എത്തിചേരുന്നതുമാണ്.

---

*വളരെ ദൂരദൂര സ്ഥലങ്ങളിൽനിന്ന് ജനങ്ങൾ വരുന്നതാണ്. അവരുടെ വരവിന്റെ ആധിക്യം കാരണം അവർ വരുന്ന വഴികൾ കുണ്ടും കുഴിയുമായിത്തീരുന്നതാണ്. സഹായവും ദൂരദൂര സ്ഥലങ്ങളിൽ നിന്ന് വരുന്നതാണ്. അല്ലാഹുവിന്റെ സൃഷ്ടികളോട് അപമര്യാദയായി പെരുമാററുത്. ജനങ്ങളുടെ അധികമുള്ള വരവുകാരണം അവരെ വെറുക്കരുത്. എന്റെ നാഥാ! എന്നെ നീ തനിച്ചാക്കരുതെ. പിൻഗാമികളിൽ ഏറ്റവും ഉത്തമൻ നീയാണ്.

ആയിരക്കണക്കിലും ലക്ഷക്കണക്കിലും വരുന്ന അതിഥികൾക്ക് എല്ലാവിധ സൗകര്യങ്ങളും ചെയ്ത് കൊടുക്കുവാനോ അതിനുള്ള ചെലവുകൾ സ്വയം വഹിക്കുവാനോ ഒരു വ്യക്തിക്ക് ഒറ്റക്ക് സാധിക്കുന്നതല്ലല്ലോ? അതു കൊണ്ട് അവൻ തന്നെ എന്നെ അറിയിച്ചു: ويأتيك من كلّ فج عميق ആ അതിഥികൾക്കാവശ്യമായ വിഭവങ്ങളും കൂടെ വരുന്നതാണ്. പിന്നെ മനുഷ്യന് ധാരാളം ആളുകളെക്കാണുമ്പോൾ പരിഭ്രമുണ്ടാവുകയും പരുഷമായി പെരുമാറാനിടയാവുകയും ചെയ്യുന്നു. അതുകൊണ്ട് അവരോട് പരുഷമായി പെരുമാറുന്നതിനെ വിരോധിക്കുകയുണ്ടായി. ജനങ്ങളുടെ ആധിക്യം കണ്ട് നീ തളർന്ന് പോകരുതെന്നും എന്നെ അറിയിക്കുകയുണ്ടായി.

നിങ്ങൾ ചിന്തിച്ചു നോക്കുക. ഇരുപത്തഞ്ച് മുപ്പത് വർഷങ്ങൾക്ക് മുമ്പെ ഒരു വ്യക്തി താനുമായി ബന്ധപ്പെട്ട കാര്യങ്ങളെക്കുറിച്ച് വരാനിരിക്കുന്ന കാര്യങ്ങളെക്കുറിച്ച് പ്രവചനം നടത്തുകയും പിന്നീട് അത്പോലെ സംഭവിക്കുകയും ചെയ്യുക എന്നത് മനുഷ്യന്റെ കഴിവിൽ പെട്ട കാര്യമാണോ?

മനുഷ്യന്റെ അസ്തിത്വത്തെയും ജീവിതത്തെയും കുറിച്ച് ഒരു നിമിഷനേരത്തേക്കു കൂടി ഉറപ്പു പറയാൻ സാധ്യമല്ലെന്നിരിക്കെ, അടുത്ത നിമിഷം ജീവിച്ചിരിക്കാനുകുമോ എന്നുപോലും പറയാനാവാത്ത സ്ഥിതിയിൽ ഇതുപോലുള്ള പ്രവചനങ്ങൾ നടത്തുവാൻ എങ്ങിനെയാണ് മനുഷ്യന്റെ ശക്തിക്കും അനുമാനത്തിനും സാധിക്കുക?

ഞാൻ സത്യമാണ് പറയുന്നത്. ഞാൻ തികച്ചും ഏകാകിയായിരുന്ന ഒരു കാലമായിരുന്നു അത്. അന്ന് ജനങ്ങളുമായി സമ്പർക്കം പുലർത്തുന്നതിലും എനിക്ക് വിരക്തി ഉണ്ടായിരുന്നു. എന്നാൽ ലക്ഷകണക്കിന് ആളുകൾ എന്നിലേക്ക് വരുന്ന ഒരു കാലം സമാഗതമാകാനുണ്ടായിരുന്നു. അതുകൊണ്ടാണ്

لَا تصَعّر لخَلْق الله و لا تسئم من الناس

എന്ന ഉപദേശത്തിന്റെ ആവശ്യം നേരിട്ടത്.

ആ നാളുകളിൽ അല്ലാഹു ഇപ്രകാരവും പറഞ്ഞു.

انت منی بمنزلة توحیدی۔
فحان ان تعان وتعرف بین الناس

നീ സഹായിക്കപ്പെടുന്ന സമയം ഇതാ ആസന്നമാകുന്നു. നീ ജനങ്ങൾക്കിടയിൽ അറിയപ്പെടുന്നതാണ്. ഇതുമായി ബന്ധപ്പെട്ട ധാരാളം ദിവ്യവെളിപാടുകൾ ഫാർസിയിലും, അറബിയിലും, ഇംഗ്ലീഷിലും ലഭിക്കുകയുണ്ടായി.

ദൈവഭയമുള്ള ജനങ്ങൾക്ക് ചിന്താർഹമായ കാര്യമാണിത്. ഇത്രയും കാലം മുമ്പേ ഒരു പ്രവചനം നടത്തുകയും അത് ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിരിക്കുന്നു. ശത്രുക്കളും മിത്രങ്ങളുമെല്ലാം വായിച്ചിട്ടുള്ള ഗ്രന്ഥമാണ് ബറാഹീനെ അഹ്മദിയ്യ. പ്രസ്തുത ഗ്രന്ഥം ഗവർമെന്റിനും അയച്ചു കൊടുക്കപ്പെട്ടിട്ടുണ്ട്. അതേ പ്രകാരം ഹിന്ദുക്കളും ക്രൈസ്തവരും അത് വായിക്കുകയും ചെയ്തതാണ്. ഈ നഗരത്തിലുള്ള ധാരാളം ആളുകളുടെ പക്കലും ഈ ഗ്രന്ഥമുണ്ട്. അതിൽ പ്രസ്തുത പ്രവചനം രേഖപ്പെടുത്തിയിട്ടുണ്ടോ ഇല്ലേ എന്നവർ നോക്കട്ടെ. ശത്രുതാ മനോഭാവം വെച്ചുകൊണ്ട് എന്നെ ദജ്ജാൽ എന്നും വ്യാജനെന്നും വിളിക്കുകയും എന്റെ ഒരു പ്രവചനവും പൂർത്തിയായിട്ടില്ലെന്നു പറയുകയും ചെയ്യുന്ന മൗലവിമാർ ലജ്ജിക്കട്ടെ. ഇത് പ്രവചനമല്ലെങ്കിൽ പ്രവചനമെന്ന് എന്തിനെക്കുറിച്ചാണ് പറയുന്നത്? പ്രസ്തുത ഗ്രന്ഥത്തെക്കുറിച്ച് മൗലവി അബൂസഈദ് മുഹമ്മദ് ഹുസൈൻ ബട്ടാലവി നിരൂപണം എഴുതിയിട്ടുണ്ട്. എന്റെ സഹപാഠിയായിരുന്ന അദ്ദേഹം പലപ്പോഴും ഖാദിയാനിൽ വന്നുകൊണ്ടിരുന്നിട്ടുമുണ്ട്. അദ്ദേഹത്തിന് ഇത് നന്നായിട്ടറിയാം. അതേപോലെ ഞാൻ ഏകാകിയായിരുന്നു എന്ന കാര്യം ഖാദിയാനിലും ബട്ടാലയിലും അമൃതസറിലും അതിനു ചുറ്റുപാടുമുള്ള ജനങ്ങൾക്കു നന്നായിട്ടറിയാം. അത്തരം ഒരവസ്ഥയിൽ ഏകാന്ത ജീവിതം നയിച്ചിരുന്ന എനിക്ക്, ലക്ഷക്കണക്കിന് ആളുകൾ എന്നോടൊപ്പം ഉണ്ടാകുന്ന ഒരു കാലംവരും എന്നുകരുതുന്നത് ബുദ്ധിപരമായി നോക്കുകയാണെങ്കിൽ അനുമാനാതീതമായി തോന്നുന്നതാണ്. ഞാൻ സത്യമാണ് പറയുന്നത്; തദവസരത്തിൽ ഞാൻ ഒന്നുമായിരുന്നില്ല. ഏകനും നിരാലംബനുമായിരുന്നു. അല്ലാഹു സ്വയം എനിക്ക് ആ കാലത്ത് ഒരു പ്രാർത്ഥന

പഠിപ്പിച്ചു.

رَبِّ لَا تَذَرْنِي فَرْدًا وَأَنتَ خَيْرُ الْوَارِثِينَ

(അതായത് എന്റെ നാഥാ, നീ എന്നെ തനിയെ വിട്ടുകളയരുതേ, നീ അനന്തരാവകാശമെടുക്കുന്നവരിൽ ഏറ്റവും ഉത്തമനാകുന്നു). ഈ പ്രാർത്ഥന പഠിപ്പിച്ചു തന്നത് അവൻ പ്രാർത്ഥിക്കുന്നവരെ പ്രിയപ്പെടുന്നത് കൊണ്ടാണ്. കാരണം ദുആ തന്നെ ഒരാരാധനയാകുന്നു. അവൻ അരുൾ ചെയ്യുന്നു. ادْعُونِي أَسْتَجِبْ لَكُمْ നിങ്ങൾ എന്നോട് പ്രാർത്ഥിക്കുക. ഞാൻ സ്വീകരിക്കുന്നതാണ്. (40:61) ദൈവാരാധനയുടെ കഴമ്പ് പ്രാർത്ഥനയാണെന്ന് ഹദ്റത്ത് റസൂൽ കരീം (സ) അരുൾ ചെയ്യുന്നു.

ഇതിലുള്ള മറ്റൊരു സൂചന നീ ഏകാകിയാണെന്നും എന്നാൽ ഒരു കാലംവരും അപ്പോൾ നീ ഏകാകിയായിരിക്കുകയില്ലെന്നും പ്രാർത്ഥനമൂലം എന്നെ പഠിപ്പിക്കാൻ ആഗ്രഹിക്കുന്നു എന്നാണ്. ഇന്നത്തെ ദിവസം പ്രകാശ സമ്പൂർണ്ണമായിരിക്കുന്നത് പോലെ ഈ പ്രവചനവും പ്രകാശപൂരിതമാണെന്ന് ഞാൻ ഉച്ചൈസ്തരം ഉദ്ഘോഷിക്കുകയാണ്. ഞാൻ ആ കാലത്ത് തനിച്ചായിരുന്നു എന്നകാര്യം യാഥാർത്ഥ്യമാണ്. അന്ന് നിന്നോടൊപ്പം ഒരു ജമാഅത്തുണ്ടായിരുന്നു എന്ന് നിങ്ങളിൽ ആർക്ക് എഴുന്നേറ്റ് നിന്ന് പറയാൻ സാധിക്കും? എന്നാൽ ഇപ്പോൾ നോക്കുക, അല്ലാഹു ഒരു കാലഘട്ടത്തിന്നു മുമ്പ് ചെയ്ത വാഗ്ദാനങ്ങളനുസരിച്ച് പ്രസ്തുത പ്രവചനങ്ങളുടെ അടിസ്ഥാനത്തിൽ വലിയൊരു സംഘത്തെ എന്നോടൊപ്പമാക്കിതന്നു. ഈ അവസ്ഥയിലും രൂപത്തിലും ഇത്രമഹത്തായ ഒരു പ്രവചനം പൂർത്തിയായതിനെ ആർക്കാണ് വ്യാജപ്പെടുത്താൻ സാധിക്കുക. ജനങ്ങളുടെ ഭീഷണമായ എതിർപ്പുകളുണ്ടാകുന്നതാണെന്നും ഈ ജമാഅത്തിനെ തടസ്സപ്പെടുത്തുവാൻ സർവ്വവിധ പ്രയത്നങ്ങളും ചെയ്യുന്നതാണെന്നും എന്നാൽ താൻ അവരെയെല്ലാം പരാജയപ്പെടുത്തുന്നതാണെന്നുമുള്ള ദൈവിക പ്രവചനവും ഇതേ ഗ്രന്ഥത്തിൽ തന്നെയുണ്ട്. കൂടാതെ ബറാഹീനെ അഹ്മദിയ്യായിൽ തന്നെ ഉത്തമന്മാരിൽ നിന്നും അധമന്മാരെ (ശിഷ്ടരിൽ നിന്നും ദുഷ്ടരെ) വേർതിരിച്ചുകളയുന്നത്

വരെ ഞാൻ നിന്നെ ഉപേക്ഷിച്ചു കളയുന്നതല്ലെന്ന മറ്റൊരു പ്രവചനവും കൂടി രേഖപ്പെടുത്തിയിട്ടുണ്ട്.

പ്രസ്തുത സംഭവങ്ങളെ മുൻനിറുത്തികൊണ്ട് ഹൃദയങ്ങളിൽ ദൈവഭയം ഇല്ലാത്തവരെയും തങ്ങൾക്ക് മരണമില്ല എന്നു കരുതുന്ന വരെയും അല്ലാഹുവിന്റെ വചനത്തിൽ തിരിമറിചെയ്യുന്നവരെയും അല്ല ഞാൻ സംബോധന ചെയ്യുന്നത്. മറിച്ച് അല്ലാഹുവിനെ ഭയപ്പെടുകയും മരണത്തെക്കുറിച്ച് ദൃഢമായി വിശ്വസിക്കുകയും തങ്ങൾ മരണത്തിന്റെ കവാടത്തിലേക്ക് അടുത്തുകൊണ്ടിരിക്കുകയാണെന്ന് കരുതുകയും ചെയ്യുന്നവരെയാണ് അഭിസംബോധന ചെയ്യുന്നത്. കാരണം അല്ലാഹുവിനെ ഭയപ്പെടുന്നവർ അപ്രകാരമുള്ള ധിക്കാരം കാണിക്കുന്നില്ല.

അവർ ചന്തിച്ചുനോക്കട്ടെ, ഇരുപത്തിയഞ്ച് വർഷങ്ങൾക്ക് മുമ്പ് ഇപ്രകാരമുള്ള പ്രവചനം നൽകുക എന്നത് മനുഷ്യ ശക്തിയുടെയും അനുമാനത്തിന്റെയും ഫലമായുണ്ടായതാണോ? അതും, ആരും അദ്ദേഹത്തെ അറിയാത്ത അവസ്ഥയിൽ. അതോടൊപ്പം ജനങ്ങൾ എതിർക്കുന്നതാണെന്നും എന്നാൽ അവരൊക്കെ പരാജിതരായിത്തീരുന്നതാണെന്നും പ്രവചിക്കുക എന്നതും മനുഷ്യന്റെ പരിധിയിൽ പെട്ടതാണോ? എതിരാളികൾകുണ്ടാകുന്ന പരാജയത്തെപ്പറ്റിയും എനിക്കുണ്ടാകുന്ന ഉദ്ദേശ്യസാഫല്യത്തെപ്പറ്റിയും മുന്നറിയിപ്പ് നൽകുക എന്നത് ഒരു മഹാത്ഭുത കാര്യമാണ്. ഇതിൽ വിശ്വസിക്കുന്ന കാര്യത്തിൽ വല്ല സംശയവും ഉണ്ടെങ്കിൽ ഇതുപോലുള്ള ഉദാഹരണം കാണിച്ചുതരട്ടെ.

ഹദ്റത്ത് ആദമിന്റെ കാലം തൊട്ടിന്നേവരെ ഏതെങ്കിലുമൊരു വ്യാജവാദി ഇരുപത്തഞ്ച് വർഷങ്ങൾക്കുമുമ്പ് ആരോരുമില്ലാത്ത അവസ്ഥയിൽ ഈ രീതിയിലുള്ള ഒരു പ്രവചനം ചെയ്യുകയും പിന്നീട് അത് പൂർത്തിയാവുകയും ചെയ്ത ഒരുദാഹരണം എടുത്ത് കാണിക്കുവാൻ ആർക്കെങ്കിലും സാധിക്കുമോ എന്ന് ഞാൻ ആഹ്വാനം ചെയ്യുകയാണ്. ആർക്കെങ്കിലും ഒരുദാഹരണം എടുത്ത് കാണിക്കുവാൻ സാധിക്കുകയാണെങ്കിൽ ഈ പ്രസ്ഥാനവും കാര്യാലയവും എല്ലാം തന്നെ വ്യാജമായതായി തീരുന്നതാണെന്ന് തീർച്ചയായും ഓർത്തുകൊള്ളുക. എന്നാൽ അല്ലാഹുവിന്റെ നടപടികളെ ആർക്കാണ് പരാജയപ്പെടുത്തുവാൻ സാധിക്കുക. വൃഥാ വ്യാജപ്പെടുത്തുകയും അകാരണമായി നിഷേധിക്കുകയും പരിഹസിക്കുകയും ചെയ്യുക എന്നത് നല്ല പ്രകൃതമുള്ളവരുടെ പണിയല്ല. സാത്വികരായവർ ഒരി

ക്കലും അതിനുള്ള ധൈര്യം കാണിക്കുകയില്ല. നിങ്ങളിൽ ശുദ്ധഹൃദയമുള്ളവർ ആരെങ്കിലും ഉണ്ടെങ്കിൽ ഇത് എന്റെ സത്യതക്കുള്ള അടയാളമായി ഞാൻ അവരുടെ മുമ്പാകെ സമർപ്പിക്കുകയാണ്.

നല്ലവണ്ണം ഓർത്തുകൊള്ളുക! ഇതുപോലുള്ള ഒരു ഉദാഹരണം എടുത്തു കാണിക്കാത്തിടത്തോളം ഈ പ്രവചനം നിഷേധിക്കപ്പെടാവതല്ല. ഞാൻ വീണ്ടും പറയുന്നു: ഈ പ്രവചനം മൗലവി അബൂസഈദ് റിവ്യൂ എഴുതിയ ബറാഹീനെ അഹ്മദിയ്യയിലുണ്ട്. ഇതേ പട്ടണത്തിൽ മൗലവി മുഹമ്മദ് ഹുസൈൻ, മുൻശി മുഹമ്മദ് ഉമർ എന്നിവരുടെ പക്കലുമുണ്ടാകും. ഇതിന്റെ പ്രതി മക്ക, മദീന,ബുഖാറ വരെ എത്തിയിട്ടുണ്ട്. ഗവൺമെന്റിന്റെ അടുക്കലും ഇതിന്റെ പ്രതി അയക്കപ്പെട്ടിട്ടുണ്ട്. ഹിന്ദുക്കളും, മുസ്ലിംങ്ങളും, ക്രൈസ്തവരും, ബ്രഹ്മസമാജക്കാരും ഇതു വായിച്ചിട്ടുണ്ട്. ഇതു അറിയപ്പെടാത്ത ഒരു ഗ്രന്ഥമല്ല. പ്രത്യുത വളരെയധികം പ്രശസ്തിയാർജ്ജിച്ച ഒരു ഗ്രന്ഥമാണ്. മതപരമായ അഭിരുചിയുള്ള അഭ്യസ്ത വിദ്യരായ ആളുകൾ ഇതിനെക്കുറിച്ച് അറിയാതെ കാണില്ല.

പ്രസ്തുത ഗ്രന്ഥത്തിൽ ജനങ്ങൾ നിന്നോടൊപ്പം ഉണ്ടായിരിക്കുന്നതാണെന്നും നിനക്ക് ലോകത്ത് പ്രശസ്തി നൽകുന്നതാണെന്നും നിന്റെ എതിരാളികളെ പരാജയപ്പെടുത്തുന്നതാണെന്നും എഴുതപ്പെട്ടിട്ടുണ്ട്. ഇത് ഒരു കറ്റുകെട്ടുകാരന്റെ പണിയാണെന്ന് പറയാൻ സാധിക്കുമോ? ഇതു ഒരു കറ്റുകെട്ടുകാരന്റെ പണിയായിരിക്കാം എന്നതാണ് നിങ്ങളുടെ തീരുമാനമെങ്കിൽ ഇതുപോലുള്ള ഒരുദാഹരണം ആർക്കെങ്കിലും എടുത്ത് കാണിക്കുവാൻ സാധിക്കുമോ? അങ്ങിനെ എടുത്ത് കാണിക്കുവാൻ സാധിക്കുമെങ്കിൽ ഞാൻ ഒരു വ്യാജനാണെന്ന് സമ്മതിക്കുന്നതാണ്. എന്നാൽ ആർക്കുംതന്നെ ഒരുദാഹരണം എടുത്ത് കാണിക്കുവാൻ സാധ്യമല്ല. അങ്ങിനെ നിങ്ങൾക്ക് ഉദാഹരണം കാണിക്കുവാൻ സാധിക്കുന്നില്ലെങ്കിൽ- തീർച്ചയായും നിങ്ങൾക്ക് അതു സാധ്യവുമല്ല- നിങ്ങൾ അല്ലാഹുവിനെ ഭയപ്പെടുകയും വ്യാജപ്പെടുത്തുന്നതിൽ നിന്നും വിരമിക്കുകയും ചെയ്യുക എന്ന് വീണ്ടും നിങ്ങളോട് പറയുകയാണ്.

ഓർത്തുകൊള്ളുക! ദൈവീക ദൃഷ്ടാന്തങ്ങളെ ഒരാധാരവും ഇല്ലാതെ റദ്ദുചെയ്യുക എന്നത് യുക്തിസഹമല്ല. അതിന്റെ പര്യവസാനം അനുഗ്രഹീതമായിത്തീരുന്നില്ല. ഞാൻ ആരുടെയും

വ്യാജപ്പെടുത്തലിനെയും നിഷേധത്തെയും വില കൽപ്പിക്കുകയോ എനിക്കെതിരായി ചെയ്യപ്പെടുന്ന ആക്രമണങ്ങളെ ഭയപ്പെടുകയോ ചെയ്യുന്നില്ല. കാരണം തക്ദീബും (വ്യജപ്പെടുത്തലും) തക്ഫീറും (നിഷേധിക്കലും) ഉണ്ടാകുമെന്നും ഈ ജനങ്ങൾ ഭയങ്കരമായ എതിർപ്പുകൾ ചെയ്യുമെന്നും എന്നാൽ ആർക്കും തന്നെ എന്നെ ഒന്നും ചെയ്യാന്നാകില്ലെന്നും അല്ലാഹു തന്നെ എന്നെ മുൻകൂട്ടി അറിയിച്ചിരുന്നു. എനിക്ക് മുമ്പ് അവതീർണ്ണരായ പ്രവാചകന്മാരും ദൈവനിയുക്തരും നിഷേധിക്കപ്പെട്ടിരുന്നില്ലെ? ഹദ്റത്ത് മൂസാ നബിക്കെതിരായി ഫിർഔനും ഫിർഔന്റെ ആളുകളും, ഹദ്റത്ത് മസീഹ് (അ) ന്നെതിരായി ജൂതപരിശകളും ഹദ്റത്ത് നബികരീം (സ)ക്കെതിരായി മക്കയിലെ ബഹുദൈവാരാധകരും എന്തെന്തെല്ലാം അക്രമണങ്ങളാണ് അഴിച്ചു വിട്ടത്. എന്നാൽ ഈ അക്രമണങ്ങളുടെയെല്ലാം പര്യവസാനം എന്തുണ്ടായി. ആ എതിരാളികൾ പ്രസ്തുത ദൃഷ്ടാന്തങ്ങൾക്കെതിരായി എപ്പോഴെങ്കിലും വല്ല ഉദാഹരണം സമർപ്പിച്ചിരുന്നുവോ? ഒരിക്കലുമില്ല. ഉദാഹരണം എടുത്ത് കാട്ടുന്നതിൽ എപ്പോഴും അവർ പരാജയപ്പെട്ടുകൊണ്ടിരുന്നു. എന്നാൽ അവരുടെ നാവുകൾ ചലിച്ചു കൊണ്ടിരിക്കുകയും കള്ളമെന്ന് പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്തു. അതേപോലെ ഇവിടെയും അവർ പരാജയപ്പെടുകയും ഒന്നും സമർപ്പിക്കാനാവാതെ വരികയും ചെയ്തപ്പോൾ ദജ്ജാലെന്നും കദ്ദാബെന്നും പറഞ്ഞു. എന്നാൽ അല്ലാഹുവിന്റെ ഈ പ്രകാശത്തെ തങ്ങളുടെ വായയുടെ ഊത്ത്കൊണ്ട് അണക്കുവാൻ ഇവർക്ക് സാധിക്കുമോ? ഒരിക്കലും ഇവർക്ക് അണക്കുവാൻ സാധിക്കുന്നതല്ല. وَاللّٰهُ مُتِمُّ نُورِهٖ وَلَوْ كَرِهَ الْكَافِرُونَ (അല്ലാഹു തന്റെ പ്രകാശത്തെ പൂർത്തിയാക്കുക തന്നെ ചെയ്യുന്നതാണ്; നിഷേധികൾ വെറുത്താലും ശരി.)

മറ്റൊരുകാര്യം, ദുർഭാവനയുടെ അംശം അകത്തളത്തിലുള്ളവർ പറയുന്നത് അത്ഭുതങ്ങളും ദൃഷ്ടാന്തങ്ങളും സ്വയംകൃതമാണെന്നാണ്. എന്നാൽ പ്രവചനങ്ങളെ സംബന്ധിച്ചിടത്തോളം അവർക്ക് ഒരു ഒഴികഴിവും പറയാനാകുന്നതല്ല. കാരണം നുബുവ്വത്തിന്റെ അടയാളങ്ങളിൽ അതിമഹത്തായ ദൃഷ്ടാന്തവും മുഅ്ജിസത്തുമായ പ്രവചനങ്ങളുടെ മുഅ്ജിസത്താണ് ഗണിക്കപ്പെടുന്നത്. ഈ കാര്യം തൗറാത്തിൽ നിന്നും വിശുദ്ധഖുർആനിൽ നിന്നും സ്ഥാപിതമാണ്. പ്രവചനങ്ങൾക്ക് സമാനമായ മറ്റൊരു മുഅ്ജിസത്തും ഇല്ല. അതിനാൽ ദൈവ

നിയുക്തരായ മഹാത്മാക്കളെ അവരുടെ പ്രവചനങ്ങളിലൂടെ തിരിച്ചറിയേണ്ടതാണ്. എന്തുകൊണ്ടെന്നാൽ അല്ലാഹു തന്നെയാണ് ഈ മാനദണ്ഡം വെച്ചിരിക്കുന്നത്.

لَا يُظْهِرُ عَلَىٰ غَيْبِهِ أَحَدًا إِلَّا مَنِ ارْتَضَىٰ مِن رَّسُولٍ

അതായത് അല്ലാഹുത്തലാ തന്റെ ഗോപ്യമായ അറിവ് അവൻ തൃപ്തിപ്പെടുന്ന ദൂതന്നല്ലാതെ മറ്റാർക്കും വെളിപ്പെടുത്തികൊടുക്കുന്നതല്ല.

മറ്റൊരു കാര്യം കൂടി ഓർമ്മയിലിരിക്കട്ടെ, ചില പ്രവചനങ്ങൾ സൂക്ഷമമായ രഹസ്യങ്ങൾ ഉൾകൊള്ളുന്നവയാണ്. ദീർഘദൃഷ്ടിയില്ലാത്തവർക്ക് അതിസൂക്ഷ്മമായ കാര്യങ്ങൾ ഗ്രഹിക്കാൻ സാധിക്കുന്നതല്ല. അവർക്ക് പ്രകടമായ കാര്യങ്ങളായിരിക്കും മനസ്സിലാക്കാൻ സാധിക്കുക. ഇങ്ങനെയുള്ള പ്രവചനങ്ങളെയാണ് പൊതുവിൽ വ്യജപ്പെടുത്തപ്പെടുന്നത്. അക്ഷമരായവർ അവ പുലർന്നിട്ടില്ലെന്നു പറയുകയും ചെയ്യുന്നു. ഇതിനെക്കുറിച്ചാണ് അല്ലാഹു

وَظَنُّوا أَنَّهُمْ قَدْ كُذِبُوا (12:111) എന്ന് അരുൾ ചെയ്തിരിക്കുന്നത്.

(താങ്കളോട്) അസത്യം പറയപ്പെട്ടു എന്നവർ ദുർധാരണ കൊള്ളുന്നു. ഈ പ്രവചനങ്ങളിൽ ജനങ്ങൾ പുകമറ സൃഷ്ടിക്കുന്നു. എന്നാൽ വാസ്തവത്തിൽ അത്തരം പ്രവചനങ്ങൾ അല്ലാഹുവിന്റെ സനാതന രീതിയനുസരിച്ച് പുലരുന്നുവെങ്കിലും അതവർക്ക് ഗ്രഹിക്കുവാൻ സാധിക്കുന്നില്ല. ഇങ്ങനെയുള്ള പ്രവചനങ്ങൾ മനസ്സിലായിട്ടില്ലെങ്കിൽപോലും സത്യവിശ്വാസിയും ദൈവഭക്തനുമായ ഒരു മനുഷ്യന്റെ കടമ അതിസൂക്ഷ്മങ്ങളല്ലാത്ത സാധാരണ പ്രവചനങ്ങളിലേക്ക് ദൃഷ്ടിപായിക്കുക എന്നതാണ്. എത്രകണ്ട് പ്രവചനങ്ങൾ പൂർത്തിയായിരിക്കുന്നു എന്ന് നോക്കേണ്ടതാണ്. വെറും അധരവ്യായാമം കൊണ്ട് നിഷേധിക്കുക എന്നത് ദൈവഭക്തിക്കെതിരായ കാര്യമാണ്. പൂർത്തിയായ പ്രവചനങ്ങളെ വിശ്വസ്തയോടും ദൈവഭക്തിയോടും കൂടി വീക്ഷിക്കേണ്ടതാണ്. എന്നാൽ ധൃതി കാണിക്കുന്നവരുടെ വായടക്കുവാൻ ആർക്കാണ് സാധിക്കുക.

ഇത്തരം പ്രതിസന്ധികളെ എനിക്കു മാത്രമല്ല, ഹദ്റത്ത്

മൂസാനബി(അ)ക്കും ഹദ്റത്ത് ഈസാനബി(അ)ക്കും ഹദ്റത്ത് മുഹമ്മദ് നബി(സ)ക്കും അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്. ഇതുപോലുള്ള അവസ്ഥ എനിക്കും നേരിടേണ്ടി വന്നിട്ടുണ്ടെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. പ്രത്യുത അപ്രകാരം വരേണ്ടത് അനിവാര്യമാണ്. കാരണം ഇതുതന്നെയാണ് ദൈവീക ചട്ടം. ഒരു വിശ്വാസിയെ സംബന്ധിച്ചടത്തോളം ഒരു ദൃഷ്ടാന്തം തന്നെ മതിയാകുന്നതാണ് എന്നും ഇതുകൊണ്ടുതന്നെ അയാളുടെ ഹൃദയം വിറകൊള്ളുന്നതാണെന്നും ഞാൻ പറയുന്നു. എന്നാൽ ഇവിടെയാണെങ്കിൽ ഒന്നല്ല, നൂറുകണക്കിൽ ദൃഷ്ടാന്തങ്ങൾ കാണപ്പെടുന്നു. എന്നുമാത്രമല്ല അവ എണ്ണിത്തിട്ടപ്പെടുത്തുവാൻ സാധിക്കാത്തത്ര അധികമാണെന്നു ഞാൻ വാദിക്കുകയാണ്. ഹൃദയങ്ങളെ കീഴടക്കുകയും ഇതിനെ കളവാക്കിത്തള്ളുന്നവരെ അനുകൂലികളാക്കുകയും ചെയ്യുന്നതിന് ഈ സത്യസാക്ഷ്യം തന്നെ മതിയാകുന്നതാണ്. അല്ലാഹു തആലയെ ഭയപ്പെടുകയും ഹൃദയത്തിൽ വിശ്വസ്തതയും ദീർഘവീക്ഷണവും ഉണ്ടാവുകയും ചെയ്തുകൊണ്ട് വിചിന്തനം ചെയ്യുകയാണെങ്കിൽ ഇവ അല്ലാഹുവിൽ നിന്നുള്ളതാണെന്ന് പെട്ടെന്നു തന്നെ വിശ്വസിക്കുവാൻ സാധിക്കുന്നതാണ്.

എതിരാളികൾ ഏതുവരെ ഈ പ്രവചനങ്ങളെ റദ്ദുചെയ്യുകയും ഇതുപോലുള്ള ഉദാഹരണങ്ങൾ കാണിച്ചു തരികയും ചെയ്യുന്നില്ലയോ അതുവരെ അല്ലാഹുവിന്റെ ന്യായപൂർത്തീകരണം ഉപരിയായി നിൽക്കുന്നതാണ്.

ചുരുക്കത്തിൽ എന്നെ നിയോഗിച്ചയച്ച അല്ലാഹുവിനോടു ഞാൻ അതീവ കൃതജ്ഞതയുള്ളവനാണ്. ഇതേപട്ടണത്തിൽ നിന്നുതന്നെ എനിക്കെതിരായി തുടക്കം കുറിച്ച ഉപദ്രവങ്ങളും കൊടുങ്കാറ്റുകളും പിന്നീട് ഡൽഹിവരെ എത്തുകയുണ്ടായി. എന്നാൽ അവൻ എതിർപ്പുകളുടെ എല്ലാ കൊടുങ്കാറ്റുകളിൽ നിന്നും പരീക്ഷണങ്ങളിൽ നിന്നും എന്നെ സുരക്ഷിതനായും വിജയശ്രീലാളിതനായും കരകയറ്റി. മൂന്നുലക്ഷത്തിൽപ്പരം സ്തീപുരുഷന്മാർ എനിക്ക് ബൈഅത്ത് ചെയ്ത അവസ്ഥയിൽ ഇപ്പോൾ അവൻ എന്നെ ഈ പട്ടണത്തിൽ കൊണ്ടുവന്നിരിക്കുകയാണ്. രണ്ടായിരമോ, നാലായിരമോ ചില സമയത്ത് അയ്യായിരമോ വ്യക്തികൾ ഈ ജമാഅത്തിൽ പ്രവേശിക്കാത്ത ഒരുമാസവും ഉണ്ടായിട്ടില്ല. സമുദായം ഒന്നടങ്കം എന്റെ ശത്രുവായിത്തീർന്ന സമയത്തും അല്ലാഹു എനിക്ക് സംരക്ഷണം

നൽകി. ഒരാളുടെ സ്വന്തം സമുദായം തന്നെ അയാളുടെ ശത്രുവായിത്തീരുകയാണെങ്കിൽ അയാൾ അങ്ങേയറ്റത്തെ നിസ്സഹായനും നിരാലംബനും ആയിത്തീരുന്നു. കാരണം തന്റെ സമുദായമാണ് ഒരാളുടെ അവയവങ്ങളായി നിലകൊള്ളുന്നത്. അവരാണ് അയാളെ സഹായിക്കേണ്ടത്. തങ്ങളുടെ മതത്തെ എതിർക്കുന്നതുകൊണ്ട് ഇതരസമുദായങ്ങൾ ശത്രുക്കളാവുക എന്നത് സഹജമാണ്. എന്നാൽ സ്വന്തം സമുദായം തന്നെ ശത്രുക്കളായിത്തീരുന്ന അവസ്ഥയിൽ രക്ഷപ്പെടുകയും വിജയിക്കുകയും ചെയ്യുക എന്നത് സാധാരണകാര്യമല്ല. പ്രത്യുത ഒരു സ്പഷ്ടമായ ദൃഷ്ടാന്തമാണ്.

വളരെ ദുഃഖവും വേദനയും നിറഞ്ഞ ഹൃദയത്തോടെ പറയട്ടെ, എന്റെ സമുദായം എന്നോടുള്ള എതിർപ്പിൽ ധൃതികാണിച്ചു എന്നു മാത്രമല്ല, വളരെ നിർദ്ദയമായിട്ടാണ് പെരുമാറികൊണ്ടിരിക്കുന്നത്. എന്നോടുള്ള എതിർപ്പിനു വലിയ പ്രശ്നമായിട്ടുള്ളത്, ഈസാനബി (അ)യുടെ മരണമായിരുന്നു. എന്നാൽ ഞാൻ വിശുദ്ധഖുർആൻ, ഹദ്റത്ത് റസൂൽ കരീം (സ) തിരുമേനിയുടെ സുന്നത്ത്, സഹാബാക്കളുടെ ഇജ്മാഅ് (ഏകകണ്ഠമായ തീരുമാനം) ബുദ്ധിപരവും പ്രമാണപരവും ആയ തെളിവുകൾ, പൂർവീകഗ്രന്ഥങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിൽ ഇക്കാര്യം (ഈസാനബിയുടെ മരണം) സ്ഥാപിച്ചുകൊണ്ടിരുന്നു. ഇപ്പോഴും സ്ഥാപിച്ചുകൊണ്ടിരിക്കുന്നു. ഹനഫീ മദ്ഹബിനനുസൃതമായ പ്രമാണം(നസ്സ്), ഹദീസ്, അനുമാനം, ശറഹിയായ തെളിവുകൾ എന്നിവ എന്നോടൊപ്പമായിരുന്നു. എന്നാൽ ഈ ജനങ്ങൾ എന്നോട് ചോദിക്കുകയും എന്റെ തെളിവുകൾ കേൾക്കുകയും ചെയ്യാതെ ഈ പ്രശ്നത്തെക്കുറിച്ചുള്ള എതിർപ്പിൽ എത്രമാത്രം അതിരു കടന്നുവെന്നാൽ, എന്നെക്കുറിച്ച് കാഫിറാണെന്ന് വിധിക്കുകയും തങ്ങളുടെ ഇഷ്ടമനുസരിച്ച് എനിക്കെതിരായി വ്യാജാരോപണങ്ങൾ ഉന്നയിച്ചു കൊണ്ടിരിക്കുകയും ചെയ്തു. വിശ്വസ്തതയും ആത്മാർത്ഥയും ദൈവഭക്തിയും ആവശ്യപ്പെടുന്നത് ആദ്യമായിട്ടെന്നോട് ചോദിച്ചു യാഥാർത്ഥ്യം ഗ്രഹിക്കുക എന്നതായിരുന്നു. ഞാൻ അല്ലാഹു പറഞ്ഞതിൽനിന്നും റസൂൽ തിരുമേനി(സ) പറഞ്ഞതിൽനിന്നും വ്യതിചലിച്ചിട്ടുണ്ടെന്ന് സ്ഥാപിതമായിട്ടുണ്ടായിരുന്നെങ്കിൽ എന്നെ ദജ്ജാലെന്നോ കള്ളനെന്നോ എന്തുവേണമെങ്കിലും അവർക്ക് വിളിക്കുവാനുള്ള അധികാരവും അവകാശവും ഉണ്ടായിരുന്നു. എന്നാൽ വിശുദ്ധഖുർആനെയും നബികരീം (സ) തിരുമേനിയേയും അനുഗമിക്കുന്നതിൽ

ഒരു കടുകളവെങ്കിലും വ്യതിചലിക്കുന്നത് ഞാൻ വിശ്വസമില്ലായ്മയായി കരുതുന്നവനാണെന്ന് ആരംഭംതൊട്ടെ പ്രസ്താവിച്ചുകൊണ്ടിരുന്നു. പ്രസ്തുത അദ്ധ്യാപനങ്ങളെ അല്പമെങ്കിലും ഉപേക്ഷിക്കുന്നയാൾ നരകാവകാശി ആണെന്നാണെന്റെ ഉറച്ച വിശ്വാസം. ഞാൻ ഈ വിശ്വാസത്തെക്കുറിച്ച് പ്രഭാഷണങ്ങളിൽ മാത്രമല്ല, അറുപതോളം ഗ്രന്ഥങ്ങളിലും വിശദീകരിച്ചു പ്രസ്താവിച്ചിട്ടുണ്ട്. രാപ്പകൽ എനിക്ക് ഇതേചിന്തയും വിചാരവുമാണുള്ളത്. ഈ എതിരാളികൾക്ക് ദൈവഭയമുണ്ടായിരുന്നെങ്കിൽ എന്റെ ഏതെങ്കിലും ഒരദ്ധ്യാപനം ഇസ്ലാമിനു പുറത്തുള്ളതാണെന്നും എന്താണിതിന് കാരണമെന്നും ഇതിന് നിങ്ങൾക്ക് എന്തുമറുപടിയാണ് തരാനുള്ളതെന്നും ചോദിക്കേണ്ട കടമ ഇവർക്കുണ്ടായിരുന്നില്ലേ? എന്നാൽ അങ്ങിനെയല്ല അവർ ചെയ്തത്. കേട്ടമാത്രയിൽ കാഫിർ എന്നു വിധിക്കുകയാണുണ്ടായത്. ഇവരുടെ ഈ ചേഷ്ടയെ അങ്ങേയറ്റം അത്ഭുതത്തോടെയാണ് ഞാൻ വീക്ഷിക്കുന്നത്. കാരണം, ഒന്നാമതായി ഈസാനബിയുടെ ജീവൽ മരണപ്രശ്നം ഇസ്ലാമിൽ പ്രവേശിക്കുന്നതിന്ന് നിദാനമായ ഒരു ഉപാധിയല്ല. ഇവിടെയും ഹിന്ദുക്കളും കൃസ്തീയരും ഇസ്ലാംമതം ആശ്ലേഷിക്കുമ്പോൾ

أمنت بالله وملائكته وكتبه ورسله والقدر
خيره وشره من الله تعالى والبعث بعد الموت

എന്ന പ്രതിജ്ഞയല്ലാതെ മറ്റു വല്ല പ്രതിജ്ഞയും അവരോട് വാങ്ങാറുണ്ടോ? (അതായത് അല്ലാഹുവിലും, അവന്റെ മലക്കുകളിലും, അവന്റെ വേദഗ്രന്ഥങ്ങളിലും, അവന്റെ പ്രവാചകന്മാരിലും, നന്മയും തിന്മയും ദൈവവിധിയിൽപ്പെട്ടതാണെന്നതിലും, മരണാനന്തര ഉയർത്തെഴുന്നേൽപിലും ഞാൻ വിശ്വസിക്കുന്നു). ഈ പ്രശ്നം ഇസ്ലാമിന്റെ ഒരു ഭാഗമല്ലാതിരിക്കെ പിന്നെ എന്തിനാണ് ഈസാനബിയുടെ മരണത്തെക്കുറിച്ചുള്ള എന്റെ പ്രഖ്യാപനം നിമിത്തം എന്നെ കാഫിറെന്നും ദജ്ജാലെന്നും പറയുകയും, എന്റെ അനുയായികളെ മുസ്ലിംകളുടെ പൊതുശ്മശാനത്തിൽ മറയടക്കപ്പെടരുതെന്നും, അവരുടെ മുതലും സ്വത്തും കൊള്ളയടിക്കുന്നത് അനുവദനീയമാണെന്നും, അവരുടെ സ്ത്രീകളെ നിക്കാഹ് ചെയ്യാതെതന്നെ തങ്ങളുടെ വീടുകളിൽ

വെക്കാവുന്നതാണെന്നും, അവരെ വധിക്കുന്നത് പുണ്യകർമ്മമാണെന്നും ഫത്വ കൊടുത്തുകൊണ്ട് ഈ ധാർഷ്ട്യം കാണിക്കുന്നത്?

ഒരു കാലമുണ്ടായിരുന്നു. അന്ന് ഇതേ മൗലവിമാർ മുറവിളി കൂട്ടിയിരുന്നത് ഒരാളിൽ കുഫ്റിന്റെ 99 കാരണങ്ങൾ ഉണ്ടെന്നാകിലും അയാളിൽ ഇസ്ലാമിന്റെ ഒരേയൊരു കാരണം മാത്രം കാണപ്പെടുകയാണെങ്കിൽ കുഫ്ർ ഫ്ത്വവ കൊടുക്കാൻ പാടില്ലെന്നും അയാളെ മുസൽമാനായിതന്നെ ഗണിക്കണമെന്നുമായിരുന്നു. എന്നാൽ ഇപ്പോൾ എന്തു സംഭവിച്ചു? ഞാൻ അതിനെക്കാളും മോശപ്പെട്ടവനായിപ്പോയോ? ഞാനും എന്റെ ജമാഅത്തും

اشهد ان لا اله الا الله و اشهد ان محمدا عبده و رسوله

എന്ന കലിമയല്ലെ ഉച്ചരിക്കുന്നത്? ഞാനും എന്റെ അനുയായികളും നമസ്കാരം അനുഷ്ഠിക്കുന്നില്ലെ? ഞങ്ങൾ റമളാനിൽ വ്രതമനുഷ്ഠിക്കുന്നില്ലേ? ഹദ്റത്ത് നബികരീം (സ) ഇസ്ലാമിന്റെ രൂപത്തിൽ ഉപദേശിച്ച എല്ലാ വിശ്വാസ കർമ്മങ്ങളും അനുഷ്ഠിക്കുന്നവരല്ലെ?

ഞാൻ സത്യമായും പറയുന്നു. അല്ലാഹുവിന്റെ പേരിൽ ആണയിട്ടു പറയുന്നു. ഞാനും എന്റെ ജമാഅത്തും മുസ്ലീങ്ങളാണ്. ഞങ്ങൾ ഹദ്റത്ത് നബികരീം (സ) തിരുമേനിയിലും വിശുദ്ധഖുർആനിലും ഒരു യഥാർത്ഥ മുസ്ലിം വിശ്വസിക്കേണ്ടത്പോലെ വിശ്വസിക്കുന്നവരാണ്. ഒരു അണുമാത്രമെങ്കിലും ഇസ്ലാമിന് പുറത്ത് കാലെടുത്തുവെക്കുന്നത് നാശത്തിനുള്ള നിമിത്തമാണെന്നും ഞാൻ ഉറച്ചുവിശ്വസിക്കുന്നു. ഒരാൾക്ക് എത്രകണ്ട് ദൈവാനുഗ്രഹവും ഉദാരതയും ആർജ്ജിക്കുവാനും ദൈവസാമീപ്യം പ്രാപിക്കാനും സാധിക്കുമോ അത് ഹദ്റത്ത് റസൂലുല്ലാഹി (സ) യോടുള്ള ആത്മാർത്ഥമായ അനുസരണവും പൂർണ്ണമായ സ്നേഹവും അനുരക്തിയും മൂലം മാത്രമേ സാധിക്കുകയുള്ളൂ. അല്ലാതെ സാധ്യമല്ല എന്നതാണ് എന്റെ മതം. തിരുനബി(സ)യെ കൂടാതെ നന്മ പ്രാപിക്കുവാനുള്ള മറ്റൊരു മാർഗവും ഇല്ലതന്നെ.

മസീഹ് (അ) ഇതേ സ്ഥൂലശരീരത്തോടുകൂടി ആകാശത്ത് പോയിട്ടുണ്ടെന്നും ഇപ്പോഴും അവിടെ ജീവിച്ചിരിക്കുന്നുണ്ടെന്നും ഞാൻ ഒരിക്കലും വിശ്വസിക്കുന്നില്ല എന്ന കാര്യവും സത്യമാണ്. കാരണം ഈ വിശ്വാസം, ഹദ്റത്ത് റസൂൽകരീം (സ) തിരുമേനിക്ക്

കഠിനമായ അപമാനവും അവഹേളനവും ഉണ്ടാക്കുന്ന ഒന്നാണ്. ഒരു നിമിഷനേരത്തേക്കുകൂടി ഈ അപമാനത്തെ അനുകൂലിക്കുവാൻ എനിക്ക് സാധ്യമല്ല. ഹദ്റത്ത് മുഹമ്മദ് നബി(സ) 63-ാംമത്തെ വയസ്സിൽ വഫാത്തായി എന്നും ആ പുണ്യാത്മാവിന്റെ റൗളാശെരീഫ് (പുണ്യഖബർ) പരിശുദ്ധ മദീനയിലാണെന്നുള്ളതും എല്ലാവർക്കുമറിയാം. ഓരോ വർഷവും ആയിരക്കണക്കിന് ലക്ഷക്കണക്കിന് ഹാജിമാർ അവിടെ ചെല്ലുന്നു. ഹദ്റത്ത് ഈസാ (അ) മരിച്ചുപോയിരിക്കുന്നു എന്നു പറയുന്നത് അദ്ദേഹത്തോട് കാണിക്കുന്ന മര്യദകേടാണെങ്കിൽ ഹദ്റത്ത് നബി കരീം (സ) തിരുമേനിയെക്കുറിച്ച് ഈ ധിക്കാരവും അപമര്യാദയും എങ്ങിനെ അംഗീകരിക്കാനാകും എന്നു ഞാൻ ചോദിക്കുകയാണ്. എന്നാൽ നിങ്ങൾ വളരെ സന്തോഷത്തോടുകൂടി നബി തിരുമേനി (സ) മരണപ്പെട്ടുപോയി എന്നു പറയുകയും, മൗലൂദ് ഓതുന്നവർ വളരെ ഈണത്തോടുകൂടി അദ്ദേഹത്തിന്റെ മരണസംഭവങ്ങൾ അനുസ്മരിക്കുകയും ചെയ്യുന്നു. അവിശ്വാസികൾക്കെതിരിൽ നിങ്ങൾ വിശാല മനസ്കതയോടെ അദ്ദേഹം വഫാത്തായെന്ന് സമ്മതിച്ചുകൊടുക്കുകയും ചെയ്യുന്നു. പിന്നെ ഈസാ നബിയുടെ മരണത്തിൽ എന്തിനാണിവർ വികാരഭരിതരും പ്രക്ഷുബ്ധരുമായിത്തീരുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. എന്നാൽ നബിതിരുമേനി (സ)യെ പറ്റി വഫാത്ത് എന്ന വാക്ക് കേൾക്കുമ്പോൾ അപ്രകാരം കണ്ണീർ വാർക്കുന്നുവെങ്കിൽ ഞങ്ങൾക്കും വിഷമമുണ്ടാകുമായിരുന്നില്ല.

എന്നാൽ പരിതാപകരമെന്നു പറയട്ടെ, ഖാത്തമുന്നബിയ്യീനും ലോകാനുഗ്രഹിയുമായ മുഹമ്മദ് നബി(സ)യുടെ മരണത്തെ സന്തോഷപൂർവ്വം സ്വീകരിക്കുന്ന നിങ്ങൾ ആ പുണ്യാത്മാവിന്റെ പാദരക്ഷയുടെ കെട്ടഴിക്കുവാൻകൂടി താൻ യോഗ്യനല്ലെന്ന് തന്നെക്കുറിച്ച് പറയുന്ന ഒരാൾ മരിക്കാതെ ഇന്നും ജീവനോടെ ഇരിക്കുന്നെന്ന് ഉറച്ചു വിശ്വസിക്കുകയും അദ്ദേഹത്തെക്കുറിച്ച് മരണം എന്ന വാക്ക് ഉച്ചരിക്കുമ്പോൾ തന്നെ നിങ്ങൾക്ക് ക്ഷോഭം വന്നുപോവുകയും ചെയ്യുന്നു. ഹദ്റത്ത് റസൂൽ തിരുമേനി (സ) ഇതേവരെ ജീവനോടെ ഇരിക്കുന്നുണ്ടെങ്കിൽ ഒരു പ്രശ്നവുമില്ലായിരുന്നു. കാരണം തിരുനബി (സ) മഹത്തായ ഹിദായത്തു (രക്ഷാമാർഗ്ഗം) മായിട്ടാണ് അവതീർണ്ണരായിരിക്കുന്നത്. അതിനോടു കിടപിടിക്കുന്ന മറ്റൊരു ഹിദായത്ത് ലോകത്തില്ല. ആദം തൊട്ടിന്നേവരെയുള്ള മാറ്റാർക്കും സമർപ്പിക്കാൻ സാധിച്ചിട്ടില്ലാത്ത ജീവിത മാതൃകയാണ് ആ പുണ്യാത്മാവ് കാണി

ച്ചത്. ഞാൻ നിങ്ങളോട് സത്യമായും പറയുന്നു; ഹദ്റത്ത് റസൂൽ തിരുമേനി(സ) യുടെ ജീവിതം ഇന്നു ലോകത്തിന്നും മുസ്ലിംങ്ങൾക്കും ആവശ്യമായത്രക്കു ഹദ്റത്ത് മസീഹിന്റെ ജീവിതത്തിന്റെ ആവശ്യകതയില്ലതന്നെ.

ആ പുണ്യാത്മാവി(സ)ന്റെ അസ്തിത്വം എത്രമാത്രം അനുഗ്രഹീതമായിരുന്നുവെന്നാൽ അവിടുന്ന് ദിവംഗതനായപ്പോൾ സഹാബാക്കൾ ഭ്രാന്തു പിടിച്ചവരെപ്പോലെയായിത്തീർന്നു. എത്രമാത്രമെന്നാൽ ഹദ്റത്ത് ഉമർ (റ) ഉറയിൽ നിന്നും തന്റെ വാൾ പുറത്തെടുത്ത് ആരെങ്കിലും നബിതിരുമേനി(സ) മരണപ്പെട്ടു എന്നു പറയുകയാണെങ്കിൽ അയാളുടെ ശിരച്ഛേദം ചെയ്യുന്നതാണെന്ന് പറയുകയുണ്ടായി. ആ പ്രക്ഷുബ്ധാവസ്ഥയിൽ അല്ലാഹുതആല ഹദ്റത്ത് അബുബക്കർ (റ) വിന് ഒരു സവിശേഷപ്രകാശവും ഉൾകാഴ്ചയും പ്രദാനം ചെയ്തു. അദ്ദേഹം എല്ലാവരെയും ഒരുമിച്ചുകൂട്ടി ഒരു പ്രസംഗം നടത്തി. വിശുദ്ധഖുർആനിലെ

وَمَا مُحَمَّدٌ إِلَّا رَسُولٌ قَدْ خَلَتْ مِن قَبْلِهِ الرُّسُلُ

എന്ന ആയത്ത് ഓതുകയുണ്ടായി. അതായത് മുഹമ്മദ് ഒരു ദൈവദൂതനാകുന്നു. അദ്ദേഹത്തിനു മുമ്പുള്ള ദൈവദൂതന്മാരെല്ലാം തന്നെ വഫാത്തായിരിക്കുന്നു (3:145) ഇവിടെ അൽപമൊന്ന് ശ്രദ്ധിക്കുക! എന്നിട്ട് ചിന്തിച്ചു പറയുക. ഹദ്റത്ത് റസൂൽ തിരുമേനി(സ)യുടെ വഫാത്തിൽ ഹദ്റത്ത് അബൂബക്കർ(റ) എന്തിന് ഈ ആയത്ത് ഓതി? ഇതുകൊണ്ട് അദ്ദേഹത്തിന്റെ ഉദ്ദേശ്യവും ഇച്ഛയും എന്തായിരുന്നു? ആ അവസരത്തിൽ എല്ലാ സഹാബാക്കളും സന്നിഹിതരായിരുന്നുതാനും

ഞാൻ ദൃഢബോധ്യത്തോടെയാണ് പറയുന്നത്. റസൂൽ തിരുമേനി(സ)യുടെ വഫാത്ത് നിമിത്തം സഹാബാക്കളുടെ ഹൃദയങ്ങളിൽ കഠിനമായ വിരഹവേദന ഉണ്ടായിരുന്നുവെന്നും തിരുമേനിയുടെ വഫാത്ത് അകാലത്തായിപ്പോയി എന്നവർ കരുതിയിരുന്നുവെന്നുമുള്ള വസ്തുത നിങ്ങൾക്ക് നിഷേധിക്കാനാവില്ല. റസൂൽ തിരുമേനിയുടെ വിയോഗ വാർത്ത കേൾക്കുന്നത് അവർ ഇഷ്ടപ്പെട്ടിരുന്നില്ല. അത്തരം അവസ്ഥയിലും സന്ദർഭത്തിലും പ്രഗൽഭ വ്യക്തിത്വത്തിന്റെ ഉടമയായ ഹദ്റത്ത് ഉമറിനെപ്പോലുള്ള വ്യക്തികളുടെ കോപാവേശം തണുപ്പി

ക്കുവാൻ പ്രസ്തുത ആയത്തിന്ന് സാധിക്കുമായിരുന്നില്ലെങ്കിൽ, ഈ ഖുർആനിക വചനം സഹാബാക്കൾക്ക് ആശ്വാസവും സ്വാന്തനവും പ്രദാനം ചെയ്യുകയും ചെയ്യുന്നതല്ലായിരുന്നുവെങ്കിൽ അദ്ദേഹം ഇത് പാരായണം ചെയ്യുമായിരുന്നില്ല. ഈസാനബി ജീവനോടെ ഉണ്ടെന്ന വിശ്വാസവും അറിവും അവർക്കുണ്ടായിരുന്നുവെങ്കിൽ അവർ അവിട ത്തന്നെ ജീവനോടെ മരിച്ചു വീഴുമായിരുന്നു. അവർ ഹദ്റത്ത് നബി കരീം (സ) തിരുമേനിയിൽ അകമഴിഞ്ഞ അനുരക്തരായിരുന്നു. അദ്ദേ ഹത്തിന്റെ ജീവിതത്തെ കൂടാതെ മറ്റാരെങ്കിലും മരിക്കാതെ ജീവിച്ചിരി ക്കുക എന്ന് വിശ്വസിക്കുന്നത് അവർക്ക് അസഹനീയമായിരുന്നു. കാര ണം, തങ്ങളുടെ കൺമുമ്പാകെ അദ്ദേഹം മരിച്ചു കിടക്കുന്നതായി കാണുകയും എന്നാൽ മസീഹ് ജീവനോടെ ഇരിക്കുന്നതായി വിശ്വ സിക്കുകയും ചെയ്യാൻ അവർക്കെങ്ങനെ സാധിക്കും? അതായത് ഹദ്റത്ത് അബൂബക്കർ പ്രസ്തുത ഖുത്വുബ ഓതിയപ്പോൾ അവരുടെ ആവേശം തണുത്തു. ആസമയത്ത് സഹാബാക്കൾ ഈ ആയത്ത് ഇന്നാണിറങ്ങിയതെന്ന് തോന്നുമാറ് മദീനയിലെ തെരുവുകളിൽ ഓതി നടന്നു. ആ അവസരത്തിൽ ഹദ്റത്ത് ഹസ്സാനിബ്നു സാബിത്ത് ഒരു വിലാപ കാവ്യം എഴുതുകയുണ്ടായി. അതിൽ അദ്ദേഹം പറഞ്ഞു,

كُنْتَ السَّوَادُ لِنَاظِرِى فَعَمِىَ عَلَىَّ النَّاظِرُ

مَنْ شَاءَ بَعْدَكَ فَلْيَمُتْ فَعَلَيْكَ كُنْتُ اُحَاذِرُ

(അതായത് അങ്ങുന്ന് എന്റെ കൺമണിയായിരുന്നു. അങ്ങയുടെ വിയോഗം നിമിത്തം എന്റെ കണ്ണുകൾ അന്ധമായിപ്പോയി. അങ്ങേക്ക് ശേഷം ആരെങ്കിലും മരണപ്പെട്ടുകൊള്ളട്ടെ. എന്റെ ഭയം അങ്ങയെ ക്കുറിച്ചു മാത്രമായിരുന്നു.) എല്ലാവരും മരണപ്പെട്ടുപ്പോയി എന്ന് പ്രസ്തു ആയത്ത് പ്രതിപാദിക്കുന്നത് കൊണ്ടാണ് ഹസ്സാൻ(റ) ആരുടെ മരണത്തെക്കുറിച്ചും തനിക്കിനി ആശങ്കയില്ല എന്നിവിടെ പ്രസ്താവി ച്ചിരിക്കുന്നത്.

ഹദ്റത്ത് റസൂൽ തിരുമേനി (സ)ക്കെതിരിൽ ആരുടെ ജീവി തവും (മരണമില്ലാത്ത അവസ്ഥ) സഹാബാക്കൾക്ക് കഠിനമായ വിഷ മമുണ്ടാക്കുന്ന ഒന്നായിരുന്നു എന്നോർക്കേണ്ടതാണ്. അത് അവർക്ക്

സഹിക്കുവാൻ സാധിക്കുമായിരുന്നില്ല. ഇപ്രകാരം, റസൂൽ തിരുമേനി (സ)യുടെ വിയോഗത്തിൽ ലോകത്തുണ്ടായ ഒന്നാമത്തെ ഇജ്മാഅ് (ഏകകണ്ഠേനയുള്ള തീരുമാനം) ആയിരുന്നു അത്. അതായത് ഇതിൽ ഈസാ നബി (അ)ന്റെ വഫാത്തിനെ സംബന്ധിച്ചും സ്ഥിരീകരിക്കപ്പെട്ട ഒരു തീരുമാനമായിരുന്നു.

ഹദ്റത്ത് മസീഹിന്റെ മരണത്തിന്ന് ഏറ്റവും സുശക്തമായ തെളിവാണിതെന്ന് ഞാൻ പലവുരു ആവർത്തിച്ച് പറഞ്ഞിട്ടുള്ളതാണ്. റസൂൽ തിരുമേനി(സ)യുടെ വിയോഗം സഹാബാക്കളെ ദുഃഖാർത്തരാക്കാത്ത ഒരു സാധാരണവും നിസ്സാരവും ആയ സംഭവമായിരുന്നില്ല. ഒരു ഗ്രാമത്തിലെ അധികാരിയോ ഒരു മഹല്ലയിലെ പ്രമാണിയോ അല്ലെങ്കിൽ ഒരു വീട്ടിലെ സുപ്രധാന വ്യക്തിയോ മരണപ്പെടുകയാണെങ്കിൽ വീട്ടിലുള്ളവർക്കും മഹല്ലയിലുള്ളവർക്കും ഗ്രാമവാസികൾക്കും ആഘാതവും ദുഃഖവും ഉണ്ടകുന്നു. അപ്പോൾ മുഴുലോകത്തിന്നുമായി വന്ന ആ പ്രവാചകൻ, ലോകാനുഗ്രഹിയായി വന്ന ആ പുണ്യാത്മൻ, وَمَا أَرْسَلْنَاكَ إِلَّا رَحْمَةً لِّلْعَالَمِينَ (21:108) അതായത് നാം മുഴുലോകത്തിന്നും അനുഗ്രഹമായിട്ടല്ലാതെ നിന്നെ അയച്ചിട്ടില്ല എന്നും

قُلْ يَا أَيُّهَا النَّاسُ إِنِّي رَسُولُ اللّٰهِ إِلَيْكُمْ جَمِيعًا

അതായത് നീ പറയുക, അല്ലയോ ജനങ്ങളേ! തീർച്ചയായും ഞാൻ നിങ്ങളെല്ലാവർക്കുമായി നിയുക്തനായ ദൈവദൂതനാണ് എന്നും വിശുദ്ധഖുർആനിൽ വിശേഷിപ്പിക്കപ്പെട്ട ആ മഹാത്മാവ്, സത്യസന്ധതയുടെയും കൂറിന്റെയും മാതൃക കാണിക്കുകയും അതുല്ല്യമായ മഹിമാവിലാസം വെളിപ്പെടുത്തുകയും ചെയ്തു. ആ മഹാനുഭാവൻ വഫാത്താകുകയും എന്നിട്ടും അദ്ദേഹത്തിന്റെ പ്രീതരായ അനുചരവൃന്ദങ്ങളിൽ ഒരു പ്രഭാവവും ഉണ്ടായിട്ടില്ല എന്നെങ്ങിനെ പറയുവാൻ സാധിക്കും? അവരാണെങ്കിൽ അദ്ദേഹത്തിനുവേണ്ടി തങ്ങളുടെ ജീവൻ കൂടി കുരുതി കൊടുക്കുവാൻ തയ്യാറായിരുന്നു. തങ്ങളുടെ നാടും വീടും ഉറ്റവരെയും ഉടയവരെയും ഉപേക്ഷിച്ചു. അദ്ദേഹത്തിനുവേണ്ടി എല്ലാ കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും സസന്തോഷം സഹിച്ചു. അവർക്ക് റസൂലുള്ളായുടെ വിയോഗം എത്രമാത്രം വേദനയും ദുഃഖവും ഉണ്ടാ

ക്കിയിരിക്കണം എന്ന് സങ്കൽപ്പിക്കാനോ അനുമാനിക്കാനോ കൂടി നമുക്ക് സാധ്യമല്ല എന്ന് അല്പമെങ്കിലും ചിന്തിച്ചാൽ ഗ്രഹിക്കാവുന്ന താണ്. എന്നാൽ ആ അവസരത്തിൽ അവർക്ക് സാന്ത്വനവും സമാ ശ്വാസവും നൽകിയിരുന്നത് ഹദ്റത്ത് അബുബക്കർ (റ) ഓതിയിരുന്ന പ്രസ്തുത ആയത്തായിരുന്നു. അങ്ങിനെ ഏറ്റവും സങ്കീർണ്ണമായ അവ സരത്തിൽ സഹാബാക്കളെ നിയന്ത്രിച്ചിരുന്ന അബൂബക്കർ (റ) വിനെ അല്ലാഹു നല്ല പ്രതിഫലം നൽകി അനുഗ്രഹിക്കുമാറാകട്ടെ!

എന്നാൽ വളരെ പരിതാപകരമെന്നു പറയട്ടെ! ചില അല്പജ്ഞർ വളരെ ധൃതിയും തിടുക്കവും കാണിച്ചുകൊണ്ട് പറയുന്നത്, പ്രസ്തുത ആയത്ത് ഹദ്റത്ത് അബൂബക്കർ (റ) തീർച്ചയായും ഓതിയതായി രുന്നുവെങ്കിലും ഹദ്റത്ത് ഈസാ നബി (അ) ഇതിൽ നിന്നും പുറ ത്താണെന്നാണ്. ഇത്തരം അവിവേകികളോട് എന്താണ് പറ യേണ്ടതെന്ന് എനിക്കു മനസ്സിലാകുന്നില്ല. മൗലവിമാരെന്നു പറയപ്പെ ട്ടുകൊണ്ടാണ് ഇത്തരം വിഡ്ഢിത്തങ്ങൾ ഇവർ പുലമ്പുന്നത്. ഹദ്റത്ത് ഈസാ നബിയെ ഒഴിച്ചുനിർത്തിയ ഏത് വാക്കാണ് ഈ ആയത്തിലു ള്ളതെന്ന് ഇവർ പറയുന്നില്ല. അല്ലാഹു ഇതിൽ യാതൊരു സംശയത്തിനും ഇട നൽകിയിട്ടില്ല. അല്ലാഹു പ്രസ്തുത ആയത്തി ലുള്ള **ഖദ്ഖലത്ത്** എന്ന വാക്കിന് أَفَإِن مَّاتَ أَوْ قُتِلَ (അദ്ദേഹം മരിക്കുകയോ വധിക്കപ്പെടുകയോ) എന്ന നിർവചനമാണ് കൊടുത്തി രിക്കുന്നത്. ഇതു കൂടാതെ മുന്നാമതൊരവസ്ഥകൂടി ഉണ്ടായിരുന്നെ ങ്കിൽ اَوْ رُفِعَ بِجَسَدِهِ الْعُنْصَرِيّ اِلَى السَّمَآءِ (ഭൂതശരീരത്തോടുകൂടി ആകാശത്തുയർത്തപ്പെടുകയോ)അതുകൂടി അല്ലാഹു ചേർക്കുമായിരു ന്നില്ലെ? അല്ലാഹു മറന്നുപോയത് ഇവർ ഓർമിപ്പിക്കുകയാണോ? (ന ഊദുബില്ലാഹ് മിൻ ദാലിക)

ഈയൊരു വചനം മാത്രമാണുള്ളതെങ്കിൽ തന്നെയും ഇത് മതി യാകുമായിരുന്നു. എന്നാൽ ഞാൻ പറയുന്നു, ഹദ്റത്ത് നബികരീം (സ) തിരുമേനിയുടെ ജീവിതം അവർക്ക് എത്രമാത്രം സ്നേഹവും പ്രിയ ങ്കരവും ആയിരുന്നുവെന്നാൽ ഇപ്പോഴും അദ്ദേഹത്തിന്റെ വിയോഗം ഓർത്തുകൊണ്ട് ഇവരും വിലപിക്കുന്നു. സഹാബാക്കളെ സംബന്ധി ച്ചിടത്തോളം വളരെയധികം വേദനയും ഉള്ളുരുക്കവും ആ അവസര ത്തിൽ ഉണ്ടായിരുന്നു. എന്റെ പക്കൽ നബിതിരുമേനിയെ അനുധാ

വനം ചെയ്യുന്ന ആളാണ് യഥാർത്ഥ വിശ്വാസി. ആ ആൾക്ക് മാത്രമെ ഏതെങ്കിലും സ്ഥാനത്ത് എത്തുവാൻ സാധിക്കുകയുള്ളൂ. അല്ലാഹുതആല തന്നെ അരുൾ ചെയ്യുന്നു.

قُلْ إِن كُنتُمْ تُحِبُّونَ اللَّهَ فَاتَّبِعُونِي يُحْبِبْكُمُ اللَّهُ

അതായത് പറയുക, നിങ്ങൾ അല്ലാഹുവിനെ സ്നേഹിക്കുന്നുവെങ്കിൽ എന്നെ പിന്തുടരുക. അപ്പോൾ അല്ലാഹു നിങ്ങളെ തന്റെ പ്രേമഭാജനമാക്കുന്നതാണ്. (3:32)

പ്രേമത്തിന്റെ പ്രേരണയാൽ ഒരു പ്രേമിയുടെ ഓരോ പ്രവർത്തിയോടും സ്നേഹവും മമതയും തോന്നുന്നതാണ്. മരിക്കുക എന്നത് റസൂൽ തിരുമേനി(സ)യുടെ സുന്നത്താണ്. അദ്ദേഹം മരണപ്പെട്ടു കാണിച്ചു തന്നു. അപ്പോൾ തനിക്കോ മറ്റുള്ളവർക്കോ മരണമില്ലാതെകൊണ്ടുള്ള ജീവിതം വേണമെന്ന് ആരാണ് കാംക്ഷിക്കുക?

പ്രേമത്തിന്റെ തേട്ടം, തന്റെ മാനസീകേഛകൾക്ക് കടിഞ്ഞാണിട്ടുകൊണ്ട് തിരുനബി (സ)യുടെ അനുസരണത്തിൽ തന്നെ ലയിപ്പിക്കുക എന്നതാണ്. താൻ ആരുടെ ഉമ്മത്തിൽപ്പെട്ട ആളാണെന്ന് ചിന്തിക്കട്ടെ. ആ സ്ഥിതിക്ക് ഹദ്റത്ത് ഈസാ(അ) മരിക്കാതെ ജീവിച്ചിരിക്കുന്നു എന്നു വിശ്വസിക്കുന്ന ആൾക്ക് എങ്ങിനെയാണ് തനിക്ക് റസൂലുല്ലാഹി(സ)യോട് സ്നേഹവും അനുധാവനവും ഉണ്ടെന്ന് പറയുവാൻ സാധിക്കുക? കാരണം അയാൾ മസീഹിന് ശ്രേഷ്ഠത കൽപിക്കുകയും തിരുനബി(സ) മരിച്ചതായി പറയുകയുമല്ലെ ചെയ്യുന്നത്? ഇപ്രകാരം അദ്ദേഹം (ഈസാനബി) മരിക്കാതെ ജീവിച്ചിരിക്കുന്നു എന്ന് സമ്മതിക്കുകയല്ലെ ചെയ്യുന്നത്?

ഞാൻ സത്യമായും പറയുന്നു. ഹദ്റത്ത് മുഹമ്മദ് നബി (സ) ജീവനോടെ ഇരിപ്പുണ്ടായിരുന്നെങ്കിൽ ഒരാൾപോലും അവിശ്വാസി ആയിട്ടുണ്ടാകുമായിരുന്നില്ല. നാല്പത് കോടി ക്രൈസ്തവർ ഉണ്ടായി എന്നല്ലാതെ ഈസനബി (അ)യുടെ ജീവിതം കൊണ്ട് ആർക്കെന്തു നേട്ടവും ഫലവുമാണ് അതുണ്ടാക്കിയിരിക്കുന്നത്. അദ്ദേഹം ജീവിച്ചിരിപ്പുണ്ട് എന്ന വിശ്വാസത്തെക്കുറിച്ച് നിങ്ങൾ പരീക്ഷണം നടത്തിയിരുന്നില്ലെ? എന്ന് ചിന്തച്ചു നോക്കുക. അതിന്റെ ഫലം അപകടം നിറഞ്ഞതായിരുന്നില്ലെ? ഒരാളെങ്കിലും കൃസ്തുമതം സ്വീകരിച്ചിട്ടി

ല്ലാത്ത ഏതെങ്കിലുമൊരു മുസ്ലിം വിഭാഗത്തെ എടുത്തുകാണിക്കാൻ സാധിക്കുമോ? ഓരോ മുസ്ലിം വിഭാഗത്തിൽനിന്നും ക്രിസ്തുമതം സ്വീകരിച്ചിട്ടുണ്ടെന്ന യാഥാർത്ഥ്യം ഞാൻ ഉറപ്പിച്ചു പറയുന്നു. അവരുടെ എണ്ണം ഒരു ലക്ഷത്തിൽ അധികമായിരിക്കും. മുസ്ലിംകളെ കൃസ്ത്യാനികളാക്കുന്നതിൽ ഈസാനബിയുടെ ജീവിത പ്രശ്നം എന്ന ആയുധമല്ലാതെ ക്രിസ്ത്യാനികളുടെ കയ്യിൽ മറ്റെന്താണുള്ളത്? ഈ സവിശേഷത മറ്റാരിലെങ്കിലും ഉള്ളതായി നിങ്ങൾക്ക് സ്ഥാപിക്കാൻ സാധിക്കുമോ എന്ന് അവർ ചോദിക്കുന്നു. അദ്ദേഹം ദൈവമല്ലെങ്കിൽ ഈ പ്രത്യേകത എന്തിന്നദ്ദേഹത്തിന് നൽകപ്പെട്ടു. അദ്ദേഹം ഹയ്യും( എന്നെന്നും ജീവിച്ചിരിപ്പുള്ള ആളും) ഖയ്യൂമും (എന്നെന്നും നില നിൽക്കുന്ന ആളും) ആണെന്ന് അവർ പറയുന്നു. (നഊദുബില്ലാഹ്) ഈ ജീവിത പ്രശ്നം അവർക്ക് ധൈര്യം പകർന്നു കൊടുത്തിരിക്കുകയാണ്. അങ്ങിനെ അവർ മുസ്ലിംകളെ അക്രമിച്ചതിന്റെ ഫലമെന്തുണ്ടായി എന്ന് നിങ്ങളെ ഞാൻ അറിയിച്ചു കഴിഞ്ഞു. ഇതിന്നെതിരായി മസീഹ് മരണപ്പെട്ടുപോയി എന്ന് പാതിരിമാരുടെ മുമ്പാകെ സ്ഥാപിച്ചുകൊടുക്കുകയാണെങ്കിൽ എന്തായിരിക്കും ഫലമുണ്ടാവുക? ഞാൻ വലിയ വലിയ പാതിരിമാരോട് ചോദിച്ചിരുന്നു. മസീഹ് മരണപ്പെട്ടു എന്ന് സ്ഥാപിക്കപ്പെട്ടാൽ തങ്ങളുടെ മതം നിർജ്ജീവമായിത്തീരുന്നതാണെന്നവർ പറയുകയുണ്ടായി.

ഒരു ശ്രദ്ധാർഹമായ കാര്യം, മസീഹ് ജിവിച്ചിരിപ്പുണ്ടെന്ന വിശ്വാസത്തിന്റെ അനന്തരഫലം അനുഭവത്തിന്റെ വെളിച്ചത്തിൽ നിങ്ങൾക്ക് മനസ്സിലാക്കാൻ സാധിച്ചു. ഇനി അൽപമൊന്ന് അദ്ദേഹത്തിന്റെ മരണത്തെക്കുറിച്ചുള്ള വിശ്വാസഫലം അനുഭവിച്ചറിയുക. കൃസ്തീയ മതലോകത്ത് ഈ വിശ്വാസം എന്തു പ്രകമ്പനമാണ് ഉണ്ടാക്കുന്നതെന്ന് നോക്കിക്കാണുക. എന്റെ ഏതെങ്കിലും ഒരനുയായി തത്വിഷയകമായി കൃസ്ത്യാനികളോട് വിവാദത്തിന്നായി നിൽക്കുകയാണെങ്കിൽ ഉടനെ അവർ നിഷേധിച്ചു ഒഴിഞ്ഞുമാറുന്നു. കാരണം ഈ വഴിയിൽകൂടി അവരെ നാശമാണ് സമീപിക്കുക എന്നവർക്കറിയാം. അദ്ദേഹത്തിന്റെ മരണപ്രശ്നം സ്ഥാപിക്കപ്പെടുകയാണെങ്കിൽ അവരുടെ പാപപരിഹാര സിദ്ധാന്തമോ അദ്ദേഹത്തിന്റെ ദൈവമോ ദൈവപുത്രത്വമോ സ്ഥാപിതമാകുന്നതല്ല. നിങ്ങൾ അല്പനാളുകൾ ഈ പ്രശ്നത്തെക്കുറിച്ച് പരീക്ഷണം നടത്തുക. അപ്പോൾ യാഥാർത്ഥ്യം സ്വയം വെളിപ്പെടുന്നതാണ്.

ശ്രദ്ധിച്ചു കേൾക്കുക! ഇസ്‌ലാം വ്യാപിക്കുമെന്നും അതിന് ഇതരമതങ്ങളുടെ മേൽ വിജയം വന്നു ചേരുമെന്നും കുരിശുടയുമെന്നും വിശുദ്ധഖുർആനിലും നബി വചനങ്ങളിലും വാഗ്ദാനമുണ്ട്.

ഈ ഭൗതികലോകത്തിന്റെ നടത്തിപ്പിന്ന് ബാഹ്യമായ വസ്തുക്കളുടെ ആവശ്യമുണ്ട് എന്നകാര്യം ശ്രദ്ധേയമാണ്. ഒരു രോഗിക്ക് സുഖം ലഭിക്കാൻ ശിഫാ അഥവാ രോഗശാന്തി നൽകുന്നവൻ നിസ്സംശയം അല്ലാഹുവാണ്. എന്നാൽ മരുന്നുകളിൽ സുഖപ്രാപ്തിക്കുള്ള പ്രത്യേകതകളും അവനാണ് വെച്ചിരിക്കുന്നത്. മരുന്ന് നൽകപ്പെടുകയാണെങ്കിൽ അത് പ്രയോജനപ്പെടുന്നു. ദാഹിക്കുമ്പോൾ അതിനു ശമനം നൽകുന്നവൻ അല്ലാഹുവാണ്. എന്നാൽ അതിന്നായി വെള്ളവും അവൻ തന്നെ ഏർപ്പാടു ചെയ്തു തന്നിരിക്കുന്നു. അതേ പ്രകാരം വിശക്കുമ്പോൾ അതിനെ അകറ്റുന്നവനും അവൻതന്നെ. എന്നാൽ അതിന് അവൻ ആഹാരത്തിനുള്ള ഏർപ്പാടു ചെയ്തിരിക്കുന്നു. അതേപ്രകാരം ഇസ്‌ലാമിന്റെ വിജയവും കുരിശുടയലും അവൻ വിധിച്ചതുപോലെ സംഭവിക്കുന്നതാണ്. എന്നാൽ അതിന്നായി അവൻ ഏർപ്പാടുകളും ഒരു നിയമവും വെച്ചിട്ടുണ്ട്. വിശുദ്ധഖുർആന്റെയും ഹദീസുകളുടെയും അടിസ്ഥാനത്തിൽ അവസാന കാലത്ത് കൃസ്തുമതം അഭിവൃദ്ധിപ്പെടുമ്പോൾ വാഗ്ദത്ത മസീഹിന്റെ കയ്യാൽ ഇസ്‌ലാമിന്ന് വിജയമുണ്ടാകുകയും എല്ലാ മതങ്ങളുടെയും സമുദായങ്ങളുടെയുംമേൽ ഇസ്‌ലാം അതിജയിച്ചു നിൽക്കുകയും ദജ്ജാലിനെ കൊല്ലുകയും കുരിശുടക്കുകയും ചെയ്യുന്നതുമാണ്. ആ കാലം അവസാന കാലമായിരിക്കും. അവസാന കാലത്തെക്കുറിച്ച് ഗ്രന്ഥങ്ങൾ എഴുതിയ നവാബ് സിദ്ദീഖ് ഹസൻ ഖാനും മറ്റു മഹാന്മാരും ഇക്കാര്യം സമ്മതിച്ചിട്ടുള്ളതാണ്. എന്നാൽ ഈ പ്രവചനപൂർത്തീകരണത്തിന് ചില ഉപാധികളും മാർഗ്ഗങ്ങളുമുണ്ട്. ഭൗതീകമായ ഉപാധികളും വസ്തുക്കളും മൂലം പ്രവർത്തനം നടത്തുന്നത് അല്ലാഹുവിന്റെ രീതിയാണ്. മരുന്നുകളിൽക്കൂടി രോഗശമനം വരുത്തുന്നു. ഭക്ഷണപാനിയങ്ങളിൽക്കൂടി വിശപ്പും ദാഹവും അകറ്റുന്നു. ഇതേ പ്രകാരം കൃസ്തുമതത്തിന് ആധിപത്യം ഉണ്ടാകുമ്പോൾ ഓരോ വിഭാഗത്തിൽപ്പെട്ട മുസ്‌ലീങ്ങൾ അതിൽ ആകൃഷ്ടരാവുകയും ചെയ്യുമ്പോൾ അല്ലാഹു തന്റെ വാഗ്ദാനമനുസരിച്ച് ഇസ്‌ലാമിന്ന് വിജയം നൽകുവാൻ ഉദ്ദേശിക്കുന്നതാണ്. അതിന്നായി ഏതെങ്കിലും മാർഗ്ഗവും ഉപാധിയും വെച്ചിട്ടുണ്ടാവണം. അതിന്നായിട്ടൊരുക്കിയ ആയുധം ഈസാനബിയുടെ മരണമാകുന്നു. ഈ ആയുധം

കൊണ്ട് കുരിശുമതത്തിന് മരണം സംഭവിക്കുന്നതും അവരുടെ നട്ടെല്ല് ഒടിയുന്നതുമാണ്.

ഞാൻ സത്യമായും പറയുന്നു. കൃസ്ത്യാനികളുടെ തെറ്റുകൾ ദുരീകരിക്കുന്നതിന്ന് (അവരുടെ വ്യാജപ്രചരണങ്ങളെ പ്രതിരോധിക്കുന്നതിന്ന്) ഉള്ള ഏറ്റവും വലിയ ഉപാധിയാണ് യേശുവിന്റെ മരണം സ്ഥാപിക്കുക എന്നത്. നിങ്ങൾ നിങ്ങളുടെ ഭവനങ്ങളിൽ ഏകാന്തമായും ശയ്യയിൽ കിടന്നും ചിന്തിച്ചു നോക്കുക. എതിർപ്പിന്റെ അവസ്ഥയിൽ ആവേശം ഉണ്ടാകുന്നു. ശുദ്ധ പ്രകൃതനായ മനുഷ്യൻ പിന്നീട് കാര്യങ്ങൾ ചിന്തിച്ചു നോക്കുന്നതാണ്. യേശുവിനെ ആരാധിക്കുന്നതിനുള്ള അടിസ്ഥാന സ്തൂപം അദ്ദേഹം ജീവിച്ചിരിപ്പുണ്ടെന്ന വിശ്വാസമാണെന്നും ഇത് ഉടയാത്തിടത്തോളം കാലം ഇസ്ലാമിനുള്ള കവാടം തുറക്കപ്പെടുന്നതല്ലെന്നും ഇതുമുഖേന കൃസ്തുമതത്തിനാണ് സഹായം ലഭിക്കുന്നതെന്നും ഡൽഹിയിൽ ഞാൻ പ്രഭാഷണം നടത്തിയപ്പോൾ അവിടത്തെ ശുദ്ധാത്മാക്കളായ ആളുകൾ അംഗീകരിക്കുകയും ഇതവിടെ പ്രഖ്യാപിക്കുകയും ചെയ്തതാണ്. രണ്ട് സാക്ഷികൾ സാക്ഷ്യം പറഞ്ഞാൽ ഇവിടെ മരണശിക്ഷക്ക് പോലും വിധിക്കപ്പെടുമെന്ന കാര്യം ഈസാനബിയുടെ ജീവിച്ചിരിപ്പിനോട് സ്നേഹഭാവം വെച്ചു പുലർത്തുന്നവർ ചിന്തിക്കേണ്ടതാണ്. എന്നാൽ ഇവിടെ ഇത്രയധികം സാക്ഷ്യങ്ങൾ ഉണ്ടായിട്ടും ഇതിനെ നിഷേധിച്ചുകൊണ്ടേയിരിക്കുകയാണ്.

അല്ലാഹു വിശുദ്ധഖുർആനിൽ പറയുന്നു.

يَا عِيسَىٰ إِنِّي مُتَوَفِّيكَ وَرَافِعُكَ إِلَيَّ

അല്ലയോ ഈസാ, ഞാൻ നിനക്ക് മരണം തരുന്നവനും എന്നിലേക്ക് ഉയർത്തുന്നവനുമാണ്. (3:56) അതേ പ്രകാരം ഈസാ നബി സ്വയം പറയുന്നതായി വിശുദ്ധഖുർആൻ തന്നെ ഉദ്ധരിക്കുന്നു. അതായത്,

فَلَمَّا تَوَفَّيْتَنِي كُنتَ أَنتَ الرَّقِيبَ عَلَيْهِمْ നീ എന്നെ മരിപ്പിച്ചപ്പോൾ നീയാണ് അവരുടെ മേൽനോട്ടക്കാരൻ.(5:118) തവഫ്ഫ എന്ന വാക്കിന് മരണമെന്ന അർത്ഥമാണ് ഖുർആനിൽ നിന്നും സ്ഥാപിതമാകുന്നത്. കാരണം ഇതേ പദം തന്നെയാണ് മുഹമ്മദ് നബി

യെപ്പറ്റിയും വന്നിട്ടുള്ളത്. അതായത്,

അതാ مَّا نُرِيَنَّكَ بَعْضَ الَّذِي نَعِدُهُمْ أَوْ نَتَوَفَّيَنَّكَ

യത് നാം അവർക്ക് താക്കീത് ചെയ്തിരുന്ന ചില മുന്നറിയിപ്പുകൾ നിന്റെ ജീവിത കാലത്ത് നാം നിനക്ക് കാണിച്ചു തരുന്നതാണ്. അല്ലെങ്കിൽ നിന്റെ വഫാത്തിന് ശേഷം(നാം കാണിച്ചു കൊടുക്കുന്നതാണ്)(10:47) റസൂൽ തിരുമേനി(സ) സ്വയം ഫലമ്മാത വഫൈതനീ എന്നു പറഞ്ഞിട്ടുമുണ്ട്(ബുഖാരി) അതിന്റെ അർത്ഥം മരണം എന്നുതന്നെയാണ്. ഇതേപ്രകാരം ഹദ്റത്ത് യൂസുഫ് നബിയെക്കുറിച്ചും മറ്റു ജനങ്ങളെക്കുറിച്ചും ഇതേ വാക്കുതന്നെ വന്നിട്ടുണ്ട്.

യാഥാർത്ഥ്യം ഇതായിരിക്കെ ഇതിനു മറ്റൊരർത്ഥം എന്തിനു നൽകണം. ഈസാ മസീഹിന്റെ മരണത്തിനുള്ള ശക്തിമത്തായ സാക്ഷ്യമാണിത്. ഇതുകൂടാതെ ഹദ്റത്ത് റസൂൽകരീം (സ) മിഅ്റാജ് രാത്രിയിൽ ഹദ്റത്ത് ഈസാനബിയെ മരണപ്പെട്ടവരിൽ തന്നെയാണ് കാണുകയുണ്ടായത്. മിഅ്റാജ് ഹദീസിനെ ആർക്കും നിഷേധിക്കുവാൻ സാധിക്കുന്നതല്ല. അതൊന്ന് തുറന്ന് നോക്കുക. അതിൽ ഹദ്റത്ത് ഈസാനബിയെ മരണപ്പെട്ടവരുടെ കൂടെയാണോ അതോ മറ്റേതെങ്കിലും വിധത്തിലാണോ പ്രതിപാദിച്ചിരിക്കുന്നത്? തിരുനബി (സ) ഹദ്റത്ത് ഇബ്രാഹിം (അ), ഹദ്റത്ത് മൂസ(അ) തുടങ്ങിയ മറ്റിതര പ്രവാചകന്മാരെ കണ്ടതത്പോലെതന്നെയല്ലെ ഹദ്റത്ത് ഈസാ(അ)യെയും കണ്ടിരുന്നത്? അവരിൽ ഒരു പ്രത്യേകതയും വിവേചനവും ഉണ്ടായിരുന്നില്ല. ഹദ്റത്ത് മൂസ(അ), ഹദ്റത്ത് ഇബ്രാഹിം(അ) ഇതുപോലെ മറ്റു പ്രവാചകന്മാരെല്ലാം മരണപ്പെട്ടിരിക്കുന്നു എന്ന കാര്യത്തിൽ ആർക്കും എതിരഭിപ്രായമില്ല. ആത്മാക്കളെ പിടിച്ചെടുക്കുന്നവൻ പരലോകത്ത് അവരെ എത്തിക്കുകയും ചെയ്തു. പിന്നെങ്ങനെയാണ് അവരിൽപ്പെട്ട ഒരു വ്യക്തി സ്ഥൂലശരീരത്തോടെ ജീവനോടുകൂടി പോയിരിക്കുന്നത്. ഈ സാക്ഷ്യങ്ങൾ കുറഞ്ഞതൊന്നുമല്ല. ഒരു യഥാർത്ഥ മുസൽമാന് ഇത് മതിയായ തെളിവുകളാണ്.

മറ്റു ഹദീസുകളിലാണെങ്കിൽ ഹദ്റത്ത് ഈസാനബിയുടെ വയസ്സ് നൂറ്റിഇരുപതോ നൂറ്റി ഇരുപത്തിയഞ്ചോ ആണെന്ന് രേഖപ്പെട്ടുകിടക്കുന്നു. പ്രസ്തുത തെളിവുകളെയെല്ലാം ഒരുമിച്ചു നോക്കുകയാണെങ്കിൽ പെട്ടെന്ന് ഹദ്റത്ത് ഈസാ മസീഹ് ജീവനോടെ ആകാ

ശത്ത് പോയെന്ന് വിശ്വസിക്കുന്നത് തഖ്‌വക്കെതിരായ കാര്യമാണെന്ന് ഗ്രഹിക്കാവുന്നതാണ്. മാത്രവുമല്ല ഇതുപോലുള്ള ഒരുദാഹരണവും ഇല്ലതന്നെ. യുക്തിയും ഇതുതന്നെയാണ് വിധിക്കുന്നത്. എന്നാൽ വ്യസനമെന്നു പറയട്ടെ, ഇവർക്ക് അല്പം പോലും വിചാരം ഉണ്ടാകുന്നില്ല. ദൈവഭയം ലേശവുമില്ലാതെ എന്നെ ഉടനെ ദജ്ജാലെന്ന് മുദ്രകുത്തി. ഇത് നിസ്സാരകാര്യമാണോ എന്ന് അവർ ചിന്തിച്ചു നോക്കട്ടെ. അഹോ കഷ്ടം!

ഒരൊഴികഴിവും ഇല്ലാതായപ്പോൾ ഇവർ പറയുന്നത് മദ്ധ്യകാലത്ത് ഇജ്മാഅ് ഉണ്ടായെന്നാണ്. എന്നാൽ എപ്പോഴാണ് ഈ ഇജ്മാഅ് ഉണ്ടായത്? യഥാർത്ഥത്തിലുള്ള ഇജ്മാഅ് സഹാബാക്കളുടെതായിരുന്നു. അതിനു ശേഷം ഇജ്മാഅ് ഉണ്ടായിട്ടുണ്ടെങ്കിൽ ഇപ്പോഴുള്ള ഈ വിഭാഗങ്ങളെല്ലാം ഒന്ന് ഒരുമിച്ചുകൂടി കാണിക്കട്ടെ!!! ഇതു തികച്ചും തെറ്റായ കാര്യമാണെന്ന് ഞാൻ സത്യമായും പറയുന്നു. മസീഹ് മരിച്ചിട്ടില്ല എന്നതിന്ന് ഒരിക്കലും ഇജ്മാഅ് ഉണ്ടായിട്ടില്ല. ഇവർ ഗ്രന്ഥങ്ങൾ വായിച്ചിരുന്നുവെങ്കിൽ സൂഫീവര്യന്മാർ അദ്ദേഹം മരിച്ചു എന്നു വിശ്വിസിക്കുന്നവരായിരുന്നുവെന്ന് അവർക്ക് മനസ്സിലാകുമായിരുന്നു. അദ്ദേഹത്തിന്റെ പുനരാഗമനം പ്രതിച്ഛായയെന്നോണമാണെന്ന് അവർ വിശ്വസിക്കുന്നു.

ചുരുക്കത്തിൽ, ഞാൻ അല്ലാഹുവിനെ സ്തുതിക്കുന്നത് പോലെ ഹദ്റത്ത് റസൂലുല്ലായുടെ പേരിൽ സ്വലാത്തും സലാമും ഓതുന്നു. ആ പുണ്യാത്മാവിന് വേണ്ടിതന്നെയാണ് അല്ലാഹു ഈ പ്രസ്ഥാനത്തെ സ്ഥാപിച്ചിരിക്കുന്നത്. ഹദ്റത്ത് തിരുനബി(സ)യുടെ ആത്മീയ നീരുറവിന്റെയും അനുഗ്രഹങ്ങളുടെയും ഫലമായാണ് ഈ ദൈവീക സഹായങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഹദ്റത്ത് റസൂലുല്ലാഹ്(സ) യുടെ കാല്പാദങ്ങളെ പിന്തുടരാതെ കണ്ട് ഒരു മനുഷ്യനും ഒരു വിധത്തിലുള്ള ആത്മീയാനുഗ്രഹങ്ങളും ആത്മീയോൽക്കർഷവും ലഭിക്കുന്നതല്ല എന്നതാണ് എന്റെ വിശ്വാസവും മതവുമെന്ന് ഞാൻ വ്യക്തമാക്കാൻ ആഗ്രഹിക്കുന്നു.

പിന്നെ അതോടൊപ്പം മറ്റൊരു കാര്യവും സ്മരണീയമാണ്. അത് ഞാൻ പ്രതിപാദിച്ചില്ലെങ്കിൽ നന്ദികേടായി തീരുന്നതാണ്. അതിതാണ്, അതായത് സർവ്വവിധ സമാധാനവും നല്കുന്ന ഒരു ഭരണകൂടത്തിൻ കീഴിലാണ് അല്ലാഹു നമ്മെ ആക്കിയിരിക്കുന്നത്. അവർ നമുക്ക്

നമ്മുടെ മതപ്രചാരണത്തിനുള്ള സമ്പൂർണ്ണ സ്വാതന്ത്ര്യം നൽകുകയും ചെയ്തു. അതോടൊപ്പം അതിനുള്ള സംവിധാനങ്ങൾ അല്ലാഹു ലഭ്യ മാക്കുകയും ചെയ്തിരിക്കുന്നു. കൃസ്തുമതത്തെ അതി ശക്തമായ നിലയിൽ ഖണ്ഡിക്കുവാൻ നമുക്ക് സാഹചര്യം ലഭിക്കുന്നു എന്നതിനെക്കുളും വലിയ സ്വാതന്ത്ര്യം നമുക്ക് മറ്റെന്താണ് വേണ്ടത്? ആരും തന്നെ ഇതിനെ തടുയുന്നില്ല. എന്നാൽ ഇതിനുമുമ്പ് ഒരു കാല മുണ്ടായിരുന്നു. ആ കാലത്തെക്കുറിച്ചറിയുന്നവർ ഇന്നും ജീവിച്ചിരി പ്പുണ്ട്. ആ കാലത്ത് ഒരു മുസൽമാന്നും സ്വന്തം പള്ളികളിൽപോലും ബാങ്ക് കൊടുക്കാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നില്ല. മറ്റു കാര്യങ്ങ ളെക്കുറിച്ച് എന്തു പറയുവാനാണ്. അനുവദനീയമായ ഭക്ഷണപദാർത്ഥ ങ്ങൾ ഭുജിക്കുന്നത് കൂടി വിലക്കപ്പെട്ടിരുന്നു. എന്തുതന്നെ അനിഷ്ട സംഭവം നടന്നാലും ഒരു വിധത്തിലുള്ള അന്വേഷണവും ഉണ്ടായിരു ന്നില്ല.

എന്നാൽ അല്ലാഹുവിന്റെ അനുഗ്രഹവും ഔദാര്യവുമാണെന്നു പറയട്ടെ, മേൽപറഞ്ഞ പോരായ്മകളിൽ നിന്നെല്ലാം മുക്തമായ ഒരു ഭരണകൂടത്തിന്റെ കീഴിലാണ് നാം ഉള്ളത്. അതായത് സമാധാന കാം ക്ഷിയായ ആംഗ്ലേയഭരണകൂടം. അവർക്ക് മതങ്ങൾക്കിടയിൽ കാണ പ്പെടുന്ന വിത്യസ്താഭിപ്രായങ്ങളിൽ ഒരാക്ഷേപവും ഇല്ലതന്നെ. ഓരോ മതവിഭാഗത്തിനും തങ്ങളുടെ കടമകൾ നിർവഹിക്കുന്നതിനുള്ള സ്വാത ന്ത്ര്യമുണ്ടെന്നതാണ് അവരുടെ നിയമം. നമ്മുടെ തബ്‌ലീഗ് എല്ലായിട ങ്ങളിലും എത്തിച്ചേരണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നു. അതുകൊണ്ടാണ് നമ്മെ ഈ ഭരണകൂടത്തിൻകീഴിൽ ആക്കിയിരിക്കു ന്നത്. ഹദ്റത്ത് റസൂൽകരീം (സ) നൌശീർവാന്റെ ഭരണ കാലഘട്ട ത്തെക്കുറിച്ച് അഭിമാനം കൊണ്ടിരുന്നത് പോലെ നമുക്ക് ഈ ഭരണ കൂടത്തെക്കുറിച്ച് അഭിമാനമുണ്ട്.

ദൈവനിയുക്തരായ മഹാത്മാക്കൾ നീതിയും ന്യായവും നടപ്പിലാക്കുന്നതിനാണ് ലോകത്ത് ആഗതരാകുന്നത്. അതിനാൽ അവർ നിയോഗിക്കപ്പെടുന്നതിനുമുമ്പേ ലോകത്ത് നീതിന്യായങ്ങളുടെ സമാരംഭവും കുറിക്കപ്പെടുന്നു. മസീഹിന്റെ കാലത്തുണ്ടായിരുന്ന റോമാ സാമ്രാജ്യത്തെക്കാൾ ഈ ഭരണകൂടം ശ്രേഷ്ഠമാണെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. രണ്ടിന്റെയും നിയമങ്ങൾ ഒരുപോലെയാണെ ങ്കിലും ഈ ഭരണകൂടത്തിന്റെ നിയമം ആരുടെയും സമ്മർദ്ദത്തിന് വഴ

ങ്ങാത്തതാണ്. ഇരുഭരണകൂടങ്ങളെയും തുലനം ചെയ്യുമ്പോൾ മനസ്സിലാക്കാൻ സാധിക്കുന്നത് റോമാ സാമ്രജ്യത്തിൽ ക്രൂരകൃത്യങ്ങൾ മുഴച്ചു നിൽക്കുന്നതായി കാണപ്പെടുന്നു എന്നതാണ്. പ്രസ്തുത റോമാ ഭരണകൂടം യഹൂദികളെ ഭയന്നു കൊണ്ട് അല്ലാഹുവിന്റെ പരിശുദ്ധപ്രവാചകനായ യേശുമിശിഹായെ തടങ്കലിലാക്കിയത് അവരുടെ ഭീരുത്വം ആയിരുന്നു. ഇതുപോലുള്ള കേസ് എനിക്കെതിരിലും ഉണ്ടായിരുന്നു. മസീഹിന്നെതിരായി കേസ് കൊടുത്തിരുന്നത് യഹൂദികളായിരുന്നുവെങ്കിൽ ഈ ഭരണകൂടത്തിൽ എനിക്കെതിരായി കേസ്സ് കൊടുത്തിരുന്നത് മാന്യനായ ഒരു പാതിരിയായിരുന്നു. അയാൾ ഡോക്ടറും കൂടിയായിരുന്നു. അതായത് ഡോക്ടർ മാർട്ടിൻ ക്ലാർക്ക്. അദ്ദേഹം വധശ്രമത്തിനുള്ള കുറ്റമാണ് എനിക്കെതിരിൽ ചുമത്തിയിരുന്നത്. സാക്ഷികളെയെല്ലാം അദ്ദേഹം ഏർപ്പെടുത്തുകയും ചെയ്തിരുന്നു. എന്നുമാത്രമല്ല, ജമാഅത്തിന്റെ കഠിനശത്രുവായ അബൂ സഈദ് മുഹമ്മദ് ഹുസൈൻ ബട്ടാലവി എനിക്കെതിരിൽ സാക്ഷ്യം പറയാൻ കോടതിമുറിയിൽ സന്നിഹിതനായി. തന്നാലാവും വിധം അയാൾ എനിക്കെതിരായി സാക്ഷ്യമൊഴി നൽകുകയും ചെയ്തു. അങ്ങനെ ഈ കേസ്സ് എനിക്കെതിരായി സ്ഥാപിച്ചു കിട്ടാൻ പൂർണ്ണമായ പരിശ്രമം നടത്തി.

ഈ കേസ്സ് ഗുരുദാസ്പൂർ ജില്ലയിലെ ഡപ്യൂട്ടികമ്മീഷണർ ക്യാപ്റ്റൻ ഡെഗ്ലസ്സിന്റെ കോടതിയിലാണ് നടന്നത്. അദ്ദേഹം ഇപ്പോൾ ഒരു പക്ഷെ ശിംലയിലാണ് ഉള്ളത്. അദ്ദേഹത്തിന്റെ മുമ്പാകെ കോടതിയിൽ എനിക്കെതിരായി ശക്തിമത്തായ രീതിയിൽ മൊഴി കൊടുക്കപ്പെട്ടു. കോടതി നടപടികൾ വീക്ഷിച്ചിരുന്ന ഒരു നിയമജ്ഞനും തന്നെ ഞാൻ ഈ കേസിൽ മോചിതനാകുമെന്ന് പറയുവാൻ സാധിക്കുമായിരുന്നില്ല. എന്നെ സെഷനിൽ ഏൽപ്പിക്കപ്പെടുന്ന സാഹചര്യം വരെ എത്തി. അവിടെനിന്ന് എനിക്ക് വധശിക്ഷ നൽകപ്പെടുകയോ എന്നെ നാടുകടത്തപ്പെടുകയോ ചെയ്യുമായിരുന്നു. എന്നാൽ ഈ കേസിനേക്കുറിച്ച് എനിക്ക് മുൻകൂട്ടി അറിവ് നൽകിയ അല്ലാഹു ഇതിൽനിന്നും ഞാൻ മോചിതനായിത്തീരുന്നതാണെന്നും അറിയിച്ചിരുന്നു. ഈ പ്രവചനത്തെ സംബന്ധിച്ച് ജമാഅത്തിലെ ഭൂരിപക്ഷം പേർക്കുമറിയാം.

ചുരുക്കത്തിൽ കേസ് നിർണ്ണായക ഘട്ടത്തിൽ എത്തിയപ്പോൾ ശത്രുക്കളും എതിരാളികളും കരുതിയിരുന്നത് ഇപ്പോൾ എന്നെ മജി

സ്ട്രേറ്റ് സെഷനിലേക്ക് ഏൽപ്പിക്കുന്നതാണെന്നായിരുന്നു. ഈ അവസരത്തിൽ അദ്ദേഹം പോലീസ് മേധാവിയെ വിളിച്ച് ഈ കേസ്സ് കൃത്രിമമാണെന്ന് തന്റെ ഹൃദയം പറയുന്നുവെന്നു പറഞ്ഞു. വാസ്തവത്തിൽ ഇപ്രകാരമുള്ള ശ്രമം നടന്നു എന്നത് എന്റെ ഹൃദയം അംഗീകരിക്കുന്നില്ല. ഡോക്ടർ ക്ലാർക്കിനെ വധിക്കാൻ ആളെ അയച്ചു എന്നതിലും എനിക്ക് സന്ദേഹമുണ്ട്. അതിനാൽ ഈ കേസ് പുനരന്വേഷണം നടത്തേണ്ടതാണ്. എന്റെ ശത്രുക്കൾ എനിക്കെതിരായി എല്ലാ വിധ പദ്ധതികളും ആവിഷ്കരിച്ചുകൊണ്ടിരുന്ന സമയമായിരുന്നു അത്. മാത്രമല്ല ദുആ സ്വീകരിക്കപ്പെടുമെന്ന് വിശ്വാസമുള്ളവർ എനിക്ക് ശിക്ഷലഭിക്കുവാൻ അന്നേരം കരഞ്ഞു പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. എന്നാൽ ദൈവത്തെ നേരിടാൻ ആർക്കാണ് സാധിക്കുക. എനിക്ക് ശിക്ഷനൽകുവാനായി ക്യാപ്റ്റൻ ഡഗ്ലസ്സിന്റെ അടുക്കൽ ചില ശുപാർശകളും വന്നതായി എനിക്ക് വിവരം ലഭിക്കുകയുണ്ടായി. അദ്ദേഹം നീതിമാനായ ഒരു ന്യായാധിപനായിരുന്നു. അദ്ദേഹം പറഞ്ഞു: അങ്ങനെയുള്ള അന്യായം ഞാൻ പ്രവർത്തിക്കുന്നതല്ല.

ചുരുക്കത്തിൽ ഈകേസ്സ് പുനരന്വേഷണത്തിന്നായി ക്യാപ്റ്റൻ ലാമാർ ചന്ദിനെ ഭരമേൽപ്പിക്കപ്പെട്ടു. അദ്ദേഹം അബ്ദുൽ ഹമീദിനെ* വിളിപ്പിച്ചു. എന്നിട്ട് പറഞ്ഞു: നീ നടന്നതെന്താണെന്ന് തുറന്ന് പറയുക. എന്നാൽ അവൻ ഡപ്യൂട്ടി കമ്മീഷണറുടെ മുമ്പാകെ പറഞ്ഞ കഥ തന്നെ ആവർത്തിച്ചു. അല്പമെങ്കിലും നീ മൊഴിമാറ്റി പറയുകയാണെങ്കിൽ നീ പിടിക്കപ്പെടുമെന്ന് അവനെ പറഞ്ഞുപഠിപ്പിച്ചിരുന്നു. എന്നാൽ പോലീസ് മേധാവി അവനോട് പറഞ്ഞു: ഇതിനുമുമ്പും നീ ഇതേ മൊഴിതന്നെയാണല്ലോ പറഞ്ഞിരുന്നത്. എന്നാൾ ഡപ്യൂട്ടി കമ്മീഷണർ ഈ മൊഴിയിൽ തൃപ്തനല്ല. കാരണം നീ പറയുന്നത് സത്യമല്ല. രണ്ടാമതും ക്യാപ്റ്റൻ ലാമാർചന്ദ് അവനോട് ഇതേ ചോദ്യം ചോദിച്ചപ്പോൾ അവൻ കരഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ കാൽക്കൽ വീണ് എന്നെ രക്ഷിക്കുക എന്ന് പറയാൻ തുടങ്ങി. ക്യാപ്റ്റൻ അവനെ സാന്ത്വനപ്പെടുത്തി. അപ്പോൾ അവൻ സത്യാവസ്ഥ തുറന്നു പറഞ്ഞു. തന്നെ ഭീഷണിപ്പെടുത്തിയാണ് ആദ്യത്തെ മൊഴികൊടുക്കാൻ പ്രേരിപ്പിച്ചത്. മിർസാ സാഹിബ് എന്നെ ഒരിക്കലും മാർട്ടിൻ ക്ലർക്കിനെ

* (അബ്ദുൽ ഹമീദ് എന്ന യുവാവിനെയാണ് പാതിരി മാർട്ടിൻ ക്ലാർക്കിനെ വധിക്കുവാനായി അയച്ചതെന്നായിരുന്നു ആരോപണം. പരി.)

വധിക്കാൻ അയച്ചിരുന്നില്ല. ഈ പ്രസ്താവന കേട്ട് പോലീസ് മേധാവി വളരെ സന്തോഷിച്ചു. അങ്ങിനെ ഡപ്യൂട്ടി കമ്മീഷണർക്ക് കമ്പി സന്ദേശമയച്ചു. പിന്നീട് ഗുരുദാസ്പൂർ കോടതിയിൽ ഈ കേസ്സ് വീണ്ടും വന്നു. അവിടെ ക്യാപ്റ്റൻ ലാമാർചന്ദ് സത്യവാങ്ങ്മൂലം എഴുതികൊടുത്തു. സത്യം വെളിപ്പെട്ടതിൽ ഡപ്യൂട്ടി കമ്മീഷണർ വളരെ സന്തുഷ്ടനായത് എനിക്ക് കാണാൻ സാധിച്ചു. എനിക്കെതിരായി കള്ളസാക്ഷ്യങ്ങൾ നൽകിയ കൃസ്ത്യാനികളോട് അദ്ദേഹത്തിന് കഠിനമായ കോപം ഉണ്ടായിരുന്നു. ആ കൃസ്ത്യാനികൾകെതിരായി കേസ്സു കൊടുക്കാമെന്ന് അദ്ദേഹം എന്നോട് പറഞ്ഞു. കോടതി വ്യവഹാരങ്ങളിൽ വിരക്തി തോന്നിയ എനിക്ക് കേസു കൊടുക്കാൻ താത്പര്യമില്ലെന്നും അത് ഉപരിലോകത്ത് സമർപ്പിച്ചിട്ടുണ്ടെന്നും പറഞ്ഞു. അപ്പോൾ അതേ സമയത്ത് ഡക്ലസ്സ് സാഹിബ് വിധി രേഖപ്പെടുത്തി. അന്നെ ദിവസം വലിയൊരു ജനാവലി അവിടെ സന്നിഹിതരായിരുന്നു. അദ്ദേഹം തന്റെ വിധി കേൾപ്പിക്കുമ്പോൾ എന്നോട് പറഞ്ഞു: താങ്കൾക്ക് വിജയാശംസകൾ, താങ്കൾ കുറ്റവിമുക്തനായിരിക്കുന്നു.

ഈ ഭരണകൂടത്തിന്റെ മേന്മ എത്രമാത്രമാണെന്ന് നോക്കുക. നീതി നിർവഹണകാര്യത്തിൽ അവർ തങ്ങളുടെ മതനേതാവിനെയോ മറ്റ് ഏതെങ്കിലും ഘടകങ്ങളേയോ വിലമതിച്ചില്ല. ആ സമയത്ത് ഒരു ലോകം തന്നെ എന്റെ ശത്രു ആയിരുന്നു. ലോകർ ഒരാളെ കഷ്ടപ്പെടുത്താൻ തുനിഞ്ഞാൽ അദ്ദേഹത്തെ നാനാഭാഗത്തുനിന്നും ഒറ്റപ്പെടുത്തുന്നത് സാധാരണമാണ്. എന്നാൽ അല്ലാഹു തന്റെ സാത്വികരായ ദസന്മാരുടെ സംരക്ഷണത്തിന്നായി എത്തുന്നു.

ഇതിനുശേഷം മിസ്റ്റർ ഡൂയിയുടെ മുമ്പാകെ ഒരു കേസ്സു വന്നു. എന്റെ പേരിൽ നികുതി സംബന്ധമായ ഒരു കേസ്സ് കെട്ടിച്ചമക്കപ്പെട്ടു. എന്നാൽ ഈ എല്ലാ കേസ്സുകളിലും അല്ലാഹു എന്നെ അന്തസ്സോടു കൂടി കുറ്റവിമുക്തനാക്കി. അവസാനം കറംദീനുമായി ബന്ധപ്പെട്ട കേസ്സുണ്ടായി. ഈ കേസ്സിൽ എനിക്കെതിൽ എല്ലാ വിധത്തിലുള്ള ശക്തിയും പ്രയോഗിക്കപ്പെട്ടു. ഇതോടെ ഈ പ്രസ്ഥാനത്തിന്റെ അന്ത്യം കുറിക്കപ്പെടുമെന്ന് അവർ കണക്കുകൂട്ടി. വാസ്തവത്തിൽ ഈ പ്രസ്ഥാനം അല്ലാഹുവിന്റെ ഭാഗത്തു നിന്നുള്ളതല്ലായിരുന്നുവെങ്കിൽ, ഇതിന്റെ സംരക്ഷണത്തിനും സഹായത്തിനുമായി എന്റെ കൂടെ

അവനില്ലായിരുന്നുവെങ്കിൽ ഇതു നശിച്ചുപോകുമായിരുന്നു എന്ന കാര്യത്തിൽ ഒരു സംശയവും ഉണ്ടായിരുന്നില്ല. നാടിന്റെ ഒരറ്റംമുതൽ മറ്റേ അറ്റം വരെ കറംദീനിന് അനുകൂലമായ സഹായങ്ങൾ ലഭിച്ചുകൊണ്ടിരുന്നു. ഈ കേസിൽ മൗലവിമാരെന്നു പറയപ്പെടുന്ന ചിലരും തികച്ചും സത്യവിരുദ്ധമായ സാക്ഷ്യങ്ങൾ നൽകി. ഒരാൾ വ്യഭിചാരിയോ, ദുർനടത്തക്കാരനോ, പാപിയോ ആണെങ്കിലും ആയാൾ മുത്തഖിയായിരിക്കാം എന്നുകൂടി മൊഴി നൽകപ്പെട്ടു. ഈകേസ്സ് നീണ്ടകാലം വരെ നടന്നു. ഈ കാലയളവിൽ ധാരാളം ദൃഷ്ടാന്തങ്ങൾ വെളിപ്പെട്ടു. അവസാനം ഹിന്ദുവായ മജിസ്ട്രേറ്റ് 500 ഉറുപ്പിക എനിക്ക് പിഴയിട്ടു. എന്നാൽ അല്ലാഹു മുൻകൂട്ടി തന്നെ എന്നെ ഇപ്രകാരം അറിയിക്കുകയുണ്ടായി. **അദാലത്തെ ആലിയാനെ ഇസ്കോ ബരീ കർദിയാ.** (ഉന്നത നീതിപീഠം ഇദ്ദേഹത്തെ കുറ്റവിമുക്തനാക്കി.) ഡിവിഷൻ ജഡ്ജിയുടെ അടുക്കൽ അപ്പീൽ സമർപ്പിക്കപ്പെട്ടപ്പോൾ അദ്ദേഹം തന്റെ ദൈവദത്തമായ സൂക്ഷ്മദൃഷ്ടികൊണ്ട് പ്രസ്തുത കേസ്സിന്റെ യാഥാർത്ഥ്യം മനസ്സിലാക്കുകയും കറംദീനെക്കുറിച്ച് ഞാൻ എഴുതിയതെല്ലാം സത്യമാണെന്ന് തെളിയുകയും ചെയ്തു. അതായത് എനിക്കങ്ങനെ എഴുതുവാനുള്ള അവകാശം ഉണ്ടെന്ന് തെളിഞ്ഞു. അങ്ങിനെ അദ്ദേഹം എഴുതിയ വിധി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അദ്ദേഹം എന്നെ കുറ്റവിമുക്തനാക്കുകയും പിഴ തിരിച്ചു തരികയും പ്രസ്തുത കേസിൽ കാലതാമസം വരുത്തിയതിന്ന് കീഴ്കോടതിയെ ശാസിക്കുകയും ചെയ്തു.

ചുരുക്കത്തിൽ എന്റെ എതിരാളികൾക്ക് ഓരോ സന്ദർഭം ലഭിച്ചപ്പോഴും എന്നെ നശിപ്പിക്കുവാനും അപമാനിതനാക്കുവാനും തങ്ങളാലാകും വിധം അവർ യത്നിച്ചുകൊണ്ടിരുന്നു. ഒരു പഴുതും അവർ പാഴാക്കിയില്ല. എന്നാൽ അല്ലാഹു തന്റെ പ്രവാചകന്മാരെ രക്ഷപ്പെടുത്തിയത് പോലെ അവന്റെ പ്രത്യേകാനുഗ്രഹത്താൽ എല്ലാവിധത്തിലുമുള്ള അഗ്നിപരീക്ഷകളിൽ നിന്നും അവൻ എന്നെയും രക്ഷപ്പെടുത്തികൊണ്ടിരുന്നു.

മേൽ വിവരിക്കപ്പെട്ട എല്ലാ സംഭവങ്ങളെയും മുൻനിർത്തി ഈ ഗവൺമെന്റ് മസീഹിനെ പീഢിപ്പിച്ച റോമാ ഭരണകൂടത്തെക്കാൾ മെച്ചപ്പെട്ടതാണെന്ന് ഞാൻ ശക്തിയുക്തം പറയുന്നു.

ഗവർണർ പിലാതോസിന്റെ സമക്ഷത്തിലായിരുന്നു

ആദ്യമായി മസീഹിനെതിരായ കേസ്സ് സമർപ്പിക്കപ്പെട്ടത്. വാസ്തവത്തിൽ അദ്ദേഹം മസീഹിന്റെ ശിഷ്യനായിരുന്നു. അദ്ദേഹത്തിന്റെ പത്നിയും ശിഷ്യയായിരുന്നു. തന്നിമിത്തം മസീഹിന്റെ രക്തത്തിൽ തനിക്ക് പങ്കില്ലെന്ന് പറഞ്ഞ് അദ്ദേഹം കൈകഴുകുകയുണ്ടായി. അദ്ദേഹം മസീഹിന്റെ ശിഷ്യനായിരുന്നിട്ടും ഗവർണ്ണറായിരുന്നിട്ടുപോലും ക്യാപ്റ്റൻ ഡക്ലസ്സ് കാണിച്ചതുപോലുള്ള തന്റേടം കാണിച്ചില്ല. അവിടെയും മസീഹ് നിരപരാധിയായിരുന്നു. ഇവിടെ ഞാനും നിരപരാധിയാണ്.

ഞാൻ സത്യമായും അനുഭവത്തിന്റെ വെളിച്ചത്തിലും പറയുകയാണ്. അല്ലാഹു ഈ സമുദായത്തിന്ന് സത്യ സംസ്ഥാപനത്തിനുള്ള ഒരു കരുത്ത് നൽകിയിട്ടുണ്ട്. അതുകൊണ്ട് സത്യഹൃദയത്തോടുകൂടി ഈ ഗവൺമെന്റിനെ അനുസരിക്കൽ തങ്ങളുടെ കടമയായി കരുതണമെന്നാണ് എനിക്ക് മുസ്‌ലിംകളോട് ഉപദേശിക്കാനുള്ളത്

തന്നോട് ഔദാര്യം കാണിക്കുന്നവരോട് കൃതജ്ഞത കാണിക്കാത്തവന് അല്ലാഹുവിനോടും കൃതജ്ഞത കാണിക്കാൻ സാധ്യമല്ലെന്ന് നല്ലവണ്ണം ഓർത്തുകൊള്ളേണ്ടതാണ്. ഈ കാലത്തുണ്ടായിരുന്നത്പോലുള്ള സുഖസൗകര്യങ്ങൾ മുമ്പുണ്ടായിരുന്നില്ല. റെയിൽ, കമ്പി, തപാൽ, പോലീസ് മുതലായ വ്യവസ്ഥിതികളെ നിരീക്ഷിച്ചു നോക്കുക. ഇവകൊണ്ട് എന്തെല്ലാം പ്രയോജനങ്ങളാണ് ലഭിച്ചുകൊണ്ടിരുന്നത്. ഇന്നേക്ക് 60,70 വർഷങ്ങൾക്ക് മുമ്പ് ഇതുപോലുള്ള സൗകര്യങ്ങളും സംവിധാനങ്ങളും ഉണ്ടായിരുന്നുവോ? ഇപ്രകാരം നമ്മുടെ മേൽ ആയിരക്കണക്കിനു ഔദാര്യങ്ങൾ ഉള്ള സ്ഥിതിക്ക് നാം എന്തുകൊണ്ട് ഭരണകൂടത്തോട് കൃതജ്ഞത പ്രകടിപ്പിച്ചുകൂടാ എന്ന് നീതിപൂർവ്വം നോക്കുക.

നിങ്ങളുടെ ഈ പ്രസ്ഥാനത്തിനുള്ള ഒരു ന്യൂനത അത് ജിഹാദിനെ നിർത്തലാക്കിയിരിക്കുകയാണെന്ന് പറഞ്ഞ് ബഹുഭൂരിഭാഗം മുസ്‌ലീങ്ങളും എന്നെ അധിക്ഷേപിക്കുന്നു. എന്നാൽ പരിതാപകരമെന്നു പറയട്ടെ, ഈ അവിവേകികൾ യാഥാർത്ഥ്യത്തെക്കുറിച്ച് അജ്ഞരാകുന്നു. അവർ ഇസ്‌ലാമിനും ഹദ്റത്ത് റസൂലുല്ലാഹി (സ) തിരുമേനിക്കും ദുഷ്പേര് ഉണ്ടാക്കുകയാണ് ചെയ്യുന്നത്. ആ പുണ്യാത്മാവ് ഒരിക്കലും തന്നെ മതപ്രചരണത്തിന്നായി വാളെടുത്തിരുന്നില്ല. എന്നാൽ തിരുമേനി (സ)ക്കും ആ മഹാത്മാവിന്റെ

സംഘത്തിനുമെതിരിൽ അങ്ങേയറ്റത്തെ അക്രമണവും മർദ്ദനവും അഴിച്ചു വിടുകയും തിരുനബിയുടെ ആത്മാർത്ഥ അനുചരന്മാരായ ധാരാളം സ്തീപുരുഷന്മാരെ രക്തസാക്ഷികളാക്കുകയും മദീനയിൽ ചെന്നും അദ്ദേഹത്തെ ദ്രോഹിക്കുകയും ചെയ്തപ്പോഴാണ് അവരെ നേരിടുവാനുള്ള കൽപന അദ്ദേഹത്തിന് ലഭിച്ചത്. അദ്ദേഹം സ്വയം വാളെടുത്തിരുന്നില്ല. എന്നാൽ ശത്രുക്കളാണ് വാളെടുത്തത്. ചില യവസരങ്ങളിൽ അക്രമികളും ദ്രോഹികളും ആയ സത്യനിഷേധികളുടെ ആക്രമണത്താൽ അദ്ദേഹത്തിന്റെ ദേഹമാസകലം രക്തപങ്കിലമാക്കിയിരുന്നു. എന്നിട്ടും അദ്ദേഹം അവരെ നേരിട്ടിരുന്നില്ല. നല്ലവണ്ണം ഓർത്തുകൊള്ളുക! വാളെടുത്തുള്ള മതപ്രചരണം ഇസ്‌ലാമിൽ നിർബന്ധമായിരുന്നുവെങ്കിൽ തിരുനബി (സ) മക്കയിൽവെച്ചുതന്നെ വാളെടുക്കാമായിരുന്നു. എന്നാൽ അദ്ദേഹം അത് ചെയ്തില്ല. അക്രമികളായ അവിശ്വാസികൾ മദീന വരെ അദ്ദേഹത്തെ പിന്തുടർന്നപ്പോഴാണ് തിരുനബി (സ) വാളെടുത്തത്. അന്ന് എതിരാളിയുടെ കൈവശം വാളുണ്ടായിരുന്നു. എന്നാലിപ്പോൾ എന്റെ ശത്രുക്കളുടെ പക്കൽ വാളല്ല ഉള്ളത്. അവർ എനിക്കെതിരായി ചാരവൃത്തിയും ഫത്വവകൾ നൽകിയുമാണ് പ്രവർത്തിച്ചു കൊണ്ടിരിക്കുന്നത്. ഇസ്‌ലാമിന്നെതിരിൽ ഇപ്പോൾ പേനയാണ് ഉപയോഗിക്കപ്പെടുന്നത്. ആ സ്ഥിതിയിൽ പേനക്കെതിരായി വാളെടുക്കുന്നവൻ വിഡ്ഢിയും അതിക്രമിയും അല്ലാതെ മറ്റാരാണ്? ഹദ്റത്ത് റസൂൽ തിരുമേനി (സ) അവിശ്വാസികളുടെ അതിരുകടന്ന അക്രമങ്ങളും മർദ്ദനങ്ങളും സഹിക്കാനാവാതെ സ്വരക്ഷക്കും പ്രതിരോധത്തിനും വേണ്ടിയായിരുന്നു വാളെടുത്തിരുന്നത് എന്നകാര്യം വിസ്മരിക്കരുത്. സംസ്കാരമുള്ള ഏതൊരു ഗവൺമെണ്ടിന്റെ നിയമാവലിയിലും സ്വയം സംരക്ഷണത്തിനും പ്രതിരോധ നടപടിക്കുമുള്ള അനുവാദമുണ്ട്.

ഒരു മോഷ്ടാവ് വീട്ടിൽ നുഴഞ്ഞുകയറുകയും വീട്ടുടമയെ അക്രമിച്ചുകൊലപ്പെടുത്തുവാൻ ശ്രമിക്കുകയും ചെയ്യുകയാണെങ്കിൽ സ്വയം സംരക്ഷണത്തിനുവേണ്ടി അക്രമിയെ കൊലചെയ്യുകയാണെങ്കിൽ അത് കുറ്റമാകുന്നില്ല.

ചുരുക്കത്തിൽ, റസൂൽ തിരുമേനി (സ)യുടെ ഉറ്റ സഹാകൾ രക്തസാക്ഷികളാക്കപ്പെടുകയും അബലകളായ മുസ്‌ലിം വനിതകൾപോലും അതി ക്രൂരമായും പൈശാചികമായും വധിക്കപ്പെടുകയും

ചെയ്ത സ്ഥിതിയിൽ അക്രമികൾക്ക് ശിക്ഷനൽകേണ്ട ബാധ്യതയില്ലെ? അപ്പോൾ ഇസ്ലാം നാമാവശേഷമായിത്തീരണമെന്നായിരുന്നു അല്ലാഹുവിന്റെ ഇംഗിതമെങ്കിൽ വാളിന്റെ പരാമർശം തന്നെ ഉദിക്കുമായിരുന്നില്ല. എന്നാൽ ഇസ്ലാം ലോകത്ത് വ്യാപിക്കണമെന്നും ലോകത്തിന് ഇസ്ലാം മുഖേന മോക്ഷം ലഭിക്കണമെന്നും അല്ലാഹു ഇച്ഛിച്ചിരുന്നു. അതു കൊണ്ട് ആ അവസരത്തിൽ ഒരു പ്രതിരോധ നടപടി എന്നോണം വാളെടുത്തു. ആ സന്ദർഭത്തിൽ ഇസ്ലാം വാളെടുത്തത് ഏതെങ്കിലും നിയമത്തിന്റേയോ, മതത്തിന്റെയോ, ധർമ്മത്തിന്റെയോ കാഴ്ചപ്പാടിൽ ആക്ഷേപിക്കപ്പെടാവതല്ല എന്നു ഞാൻ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നു. ഒരു കവിളത്ത് അടികൊണ്ടാൽ മറ്റേ കവിളും കാണിച്ചു കൊടുക്കണമെന്ന അദ്ധ്യാപനം നൽകുന്നവർക്കും അപ്പോൾ ക്ഷമ കൈകൊള്ളാൻ സാധിക്കുമായിരുന്നില്ല. കൃമികളെ കൊല്ലുന്നത് കൂടി പാപമാണെന്ന് കരുതുന്നവർക്കും ക്ഷമ കൈകൊള്ളുവാൻ സാധ്യമായിരുന്നില്ല. ആ സ്ഥിതിയിൽ ഇസ്ലാമിനെ എന്തിനാണ് ആക്ഷേപിക്കുന്നത്.

ഇസ്ലാം വാളുകൊണ്ടാണ് പ്രചരിച്ചത് എന്ന് പറയുന്ന അജ്ഞരായ മുസ്ലിംകൾ നിരപരാധിയും നിഷ്കളങ്കനുമായ ഹദ്റത്ത് റസൂൽ തിരുമേനിക്കെതിരിൽ വ്യാജാരോപണം നടത്തുകയാണെന്നും ഇസ്ലാമിനെ അപമാനിക്കുകയാണെന്നും വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

ഇസ്ലാം എപ്പോഴും അതിന്റെ പരിശുദ്ധ അദ്ധ്യാപനങ്ങളും ആത്മീയ പ്രഭാവങ്ങളും അനുഗ്രഹങ്ങളും മഹത്വങ്ങളും ദൃഷ്ടാന്തങ്ങളും മുഖേനയായിരുന്നു വ്യാപിച്ചതെന്ന് ഓർക്കുക. മുഹമ്മദ് നബി (സ)യുടെ മഹത്തായ ദൃഷ്ടാന്തങ്ങളും വിശുദ്ധ ധാർമ്മീക ഗുണങ്ങളുടെ പ്രഭാവങ്ങളുമാണ് അതിനെ വ്യാപിപ്പിച്ചിത്. ആ ദൃഷ്ടാന്തങ്ങളും പ്രഭാവങ്ങളും നിലച്ചു പോയിട്ടില്ല. ഓരോ കാലത്തും നവംനവങ്ങളായ രീതിയിൽ അവ നിലനിന്നുപോരുന്നു. ഇക്കാരണത്താലാണ് നമ്മുടെ നബി(സ) ജീവൽ പ്രവാചകനാണെന്നു ഞാൻ പറയുന്നത്. കാരണം, റസൂൽ തിരുമേനി(സ)യുടെ അദ്ധ്യാപനങ്ങളും മാർഗ്ഗദർശനങ്ങളും എന്നെന്നും അവയുടെ ഫലം തന്നുകൊണ്ടിരിക്കുന്നതാണ്. ഭാവിയിൽ ഇസ്ലാമിന്ന് അഭിവൃദ്ധി പ്രാപിക്കണമെങ്കിൽ ഈ മാർഗ്ഗമല്ലാതെ മറ്റൊരു മാർഗ്ഗവും ഇല്ല തന്നെ.

ഇസ്ലാംമത പ്രചരണത്തിന്നായി ഒരിക്കലും വാളെടുക്കപ്പെ

ടാതിരിക്കെ ഇപ്പോൾ അങ്ങിനെ ചിന്തിക്കുന്നത് തന്നെ പാപമാണ്. കാരണം ഇക്കാലത്ത് എല്ലാവരും തന്നെ സമാധാനത്തിലാണുള്ളത്. തങ്ങളുടെ മതത്തിന്റെ പ്രചാരണത്തിന്നായി പലമാർഗ്ഗങ്ങളും അതിനുള്ള സംവിധാനങ്ങളും ഇപ്പോൾ ധാരാളം ലഭ്യമാണ്.

വളരെ വ്യസനമെന്ന് പറയട്ടെ, ക്രിസ്ത്യാനികളും ഇതര ആക്ഷേപകരും ഇസ്‌ലാമിനെ ആക്രമിക്കുമ്പോൾ യാഥാർത്ഥ്യമെന്താണെന്ന് ഒരിക്കലും ശ്രദ്ധിച്ചിട്ടില്ല. അക്കാലത്ത് എല്ലാ എതിരാളികളും ഇസ്‌ലാമിനെയും മുസ്‌ലീംകളെയും നശിപ്പിക്കുവാൻ അതീവ ശ്രദ്ധാലുക്കളായിരുന്നു എന്നും, എല്ലാവരും ഒന്നായി ചേർന്നുകൊണ്ട് ഇസ്‌ലാമിനെതിരായി പദ്ധതികൾ ആവിഷ്കരിക്കുകയും മുസ്‌ലിംങ്ങൾക്ക് ദുഃഖം നൽകികൊണ്ടിരിക്കുകയും ചെയ്തിരുന്നതായും അവർക്കറിയാവുന്നതാണ്. ആ ദുഃഖങ്ങൾക്കും ദുരിതങ്ങൾക്കുമിടയിൽ തങ്ങളുടെ ജീവൻ രക്ഷിക്കുകയല്ലാതെ അവർ മറ്റെന്ത് ചെയ്യാനാണ്? പരിശുദ്ധഖുർആനിൽ ഈ ആയത്ത് കാണപ്പെടുന്നു.

أُذِنَ لِلَّذِينَ يُقَاتَلُونَ بِأَنَّهُمْ ظُلِمُوا അതായത് ദ്രോഹിതരും മർദ്ദിതരുമായവർക്ക് പ്രതിരോധ നടപടി സ്വീകരിക്കുവാൻ അനുവാദം നൽകപ്പെട്ടിരിക്കുന്നു. (22:40) മുസ്‌ലിംങ്ങളുടെ മേൽ അക്രമം അതിരു കവിഞ്ഞ അവസരത്തിലായിരുന്നു പ്രതിരോധ നടപടി സ്വീകരിക്കുവാനുള്ള കല്പന അല്ലാഹുവിൽ നിന്ന് ലഭിച്ചിരുന്നത് എന്ന് ഇതിൽ നിന്നും മനസ്സിലാവുന്നു. ആ സമയത്തേക്കുള്ള അനുവാദമായിരുന്നു അത്. മറ്റ് അവസരത്തിനുള്ള കല്പന ആയിരുന്നില്ല.

വാഗ്ദത്ത മസീഹിന്റെ അടയാളമായി രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത് (യളഉൽ ഹർബ്) എന്നായിരുന്നു. അദ്ദേഹം യുദ്ധം ചെയ്യുന്നതല്ല എന്നത് അദ്ദേഹത്തിന്റെ സത്യത്തിനുള്ള ഒരു ദൃഷ്ടാന്തമാണ്. അതിനുള്ള കാരണം ഇക്കാലഘട്ടത്തിൽ എതിരാളികളും മതപരമായ യുദ്ധങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു എന്നതാണ്. എന്നാൽ ഈ എതിർപ്പ് മറ്റൊരു രൂപവും ഭാവവും കൈകൊണ്ടിരിക്കുകയാണ്. അത് പേന ഉപയോഗിച്ച് ഇസ്‌ലാമിന്നെതിരായി ആക്ഷേപങ്ങൾ തൊടുത്ത് വിടുക എന്നതാണ്. ക്രിസ്ത്യാനികളാണെങ്കിൽ അവരുടെ ഓരോ വാർത്താപത്രവും അമ്പതിനായിരത്തിൽപരം പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നു.

ജനങ്ങൾ ഇസ്‌ലാമിൽ നിന്നും അകന്നു പോകുന്നതിനായി അവർ അങ്ങേയറ്റം പരിശ്രമിക്കുന്നു. അപ്പോൾ അതിനെ നേരിടുന്നതിനായി നാം തൂലിക ഏന്തുന്നതിനു പകരമായി അമ്പെയ്യുകയാണോ വേണ്ടത്? ഈ അവസരത്തിൽ ആരെങ്കിലും അങ്ങിനെ കരുതുന്നുവെങ്കിൽ അവ നെക്കാൾ വലിയ വിഡ്ഢിയും ഇസ്‌ലാമിന്റെ ശത്രുവും മറ്റാരാണുള്ളത്? ഇതുകൊണ്ട് ഇസ്‌ലാമിന്ന് ദുഷ്പേര് ഉണ്ടാവുകയല്ലേ ചെയ്യുക? നമ്മുടെ എതിരാളികൾ സത്യത്തിലല്ലാതിരുന്നിട്ടുക്കൂടി ഇപ്രകാരം പ്രയത്നിക്കു ന്നില്ലെങ്കിൽ, സത്യത്തിൽ നിലകൊള്ളുന്ന നാം വാളിന്റെ പേരെടു ക്കുന്നുവെങ്കിൽ അത് എത്രമാത്രം അൽഭുതാവഹവും ഖേദകരവുമാ ണ്. ഈ കാലത്ത് വാളെടുത്ത് കാണിച്ച് ആരോടെങ്കിലും മുസൽമാ നാവുക അല്ലെങ്കിൽ നിന്നെ കൊന്നുകളയും എന്നു ഭീഷണിപ്പെടുത്തു കയാണെങ്കിൽ അതിന്റെ ഫലം എന്തായിരിക്കും എന്നു നോക്കുക. പോലീസിനാൽ പിടിക്കപ്പെട്ട് അയാൾ വാളിന്റെ രുചി അറിഞ്ഞിരിക്കും. ഇത്തരം ചിന്താഗതികൾ അങ്ങേയറ്റം അസംബന്ധമാണ്. അവയെ മനസ്സിൽ നിന്നും എടുത്ത് കളയേണ്ടവയുമാണ്.

ഇസ്‌ലാമിന്റെ പ്രകാശസമ്പൂർണ്ണവും സമത്വസുന്ദരവുമായ മു ഖം കാണിച്ചുകൊടുക്കേണ്ട സമയമാണിത്. ഇസ്‌ലാമിന്റെ പ്രകാശപൂ രിതമായ മുഖത്ത് ഏൽപ്പിക്കപ്പെട്ട കളങ്കം നീക്കുന്നതിന്നായി അതി ന്നെതിരായി ചെയ്യപ്പെടുന്ന സർവ ആക്ഷേപങ്ങളെയും ദൂരീകരിക്കേണ്ട സന്ദർഭമാണിത്.

കൂടാതെ മറ്റൊരുകാര്യവും വളരെ വ്യസനത്തോടെ വ്യക്ത മാക്കാൻ ഞാൻ ആഗ്രഹിക്കുകയാണ്. മുസ്‌ലീംകൾക്കായി അല്ലാഹു നൽകിയ അവസരത്തെയും, ക്രിസ്തുമത വിശ്വാസികളെ ഇസ്‌ലാമി ലേക്ക് പ്രവേശിപ്പിക്കുന്നതിന്നായി അല്ലാഹുതന്നെ തുറന്നുതന്ന മാർഗത്തെയും ഇവർ ദോഷൈക ദൃഷ്ടികളോട്കൂടി വീക്ഷിക്കുകയും നിഷേധിക്കുകയും ചെയ്തിരിക്കുന്നു.

ഇസ്‌ലാമിനെ വിജയിപ്പിക്കുകയും ഇതര മതങ്ങളുടെ മേൽ അതിനെ അതിജയിപ്പിക്കുകയും ചെയ്യുന്നതിനായുള്ള മാർഗം പൂർണ്ണ മായും ഞാനെന്റെ രചനകളിലൂടെ സമർപിച്ചിരുന്നു. എന്റെ കൃതി കൾ അമേരിക്കയിലും യൂറോപ്പിലും പോകുന്നു. ദൈവദത്തമായ കൂർമ്മ ബുദ്ധി നൽകപ്പെട്ട ഈ സമൂഹം കാര്യങ്ങൾ മനസ്സിലാക്കുന്നു. എന്നാൽ ഒരു മുസൽമാന്റെ മുമ്പാകെ ഇത് വെക്കുകയാണെങ്കിൽ

അയാൾ ഉന്മാദനെപ്പോലെ കോപം പൂണ്ട് അയാളുടെ വായിൽ നിന്ന് നുരപൊന്തുകയും എന്നെ കൊലചെയ്യാൻ തന്നെ തുനിയുകയും ചെയ്യുന്നു. എന്നാൽ വിശുദ്ധഖുർആന്റെ അദ്ധ്യാപനം ادْفَعْ بِالَّتِي هِيَ أَحْسَنُ നല്ലരീതിയിൽ പ്രതിരോധിക്കുക (41:35) എന്നതാണ്. ശത്രുക്കൾ പോലും സൗമ്യവും സൽപെരുമാറ്റവും മൂലം മിത്രങ്ങളാകുകയും, ശാന്തിയോടും സമാധാനത്തോടും കൂടി അവർക്ക് കാര്യങ്ങൾ ശ്രവിക്കുക്കാൻ കഴിയുകയും ചെയ്യുന്നതിന്നും വേണ്ടിയിട്ടാണ് ഈ അദ്ധ്യാപനം നൽകിയിട്ടുള്ളത്.

**മഹത്വമുടയവനായ അല്ലാഹുവിന്റെ പേരിൽ ആണയിട്ട് ഞാൻ പറയുന്നു ഞാൻ അവനിൽ നിന്നുള്ളവനാണ്.** ഞാൻ കറ്റുകെട്ടുകാരനോ വ്യജനോ അല്ലെന്ന് അവന് നല്ലവണ്ണം അറിയാം.

ഞാൻ ആണയിട്ട് പറഞ്ഞതിനെയും എനിക്ക് അനുകൂലമായി അല്ലാഹു പ്രകടമാക്കികൊണ്ടിരിക്കുന്ന അടയാളങ്ങളെയും ദൃഷ്ടാന്തങ്ങളേയും കണ്ടതിന്നു ശേഷവും നിങ്ങൾ എന്നെ കദ്ദാബെന്നും കറ്റുകെട്ട്കാരനെന്നും പറയുന്നുവെങ്കിൽ, അല്ലാഹുവിന്റെ പേരിൽ ദിവസവും കറ്റുകെട്ടുകയും വ്യാജവാദം ഉന്നയിക്കുകയും ചെയ്തിട്ടും ദൈവസഹായവും സംരക്ഷണവും ലഭിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യജവാദിയുടെ ഉദാഹരണമെങ്കിലും കാണിക്കാൻ സാധിക്കുമോ എന്ന് അല്ലാഹുവിന്റെ പേരിൽ ആണയിട്ട് ചോദിക്കുകയാണ്. അത്തരം വ്യജവാദിയെ അല്ലാഹു നശിപ്പിക്കുകയല്ലെ വേണ്ടിയിരുന്നത്. എന്നാൽ ഇവിടെ അതിന്നെതിരായ സ്ഥിതിയാണുള്ളത്!!

ഞാൻ സത്യാവാനാണെന്നും അല്ലാഹുവിൽ നിന്നുള്ളവന്നവനാണെന്നും അവന്റെ പേരിൽ ആണയിട്ട് പറയുന്നു. എന്നാൽ ഞാൻ കള്ളവാദിയെന്നും കറ്റുകെട്ടുകാരനെന്നും പറയപ്പെടുന്നു. എനിക്കെതിരായി സമുദായങ്ങൾ കൊടുത്ത എല്ലാ കേസ്സുകളിൽ നിന്നും ആപത്തുകളിൽ നിന്നും അല്ലാഹു എനിക്കു സഹായം നൽകുകയും എന്നെ സംരക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്നു. മാത്രമല്ല, ലക്ഷകണക്കിന് ഹൃദയങ്ങളിൽ എന്നോടുള്ള സ്നേഹം അങ്കുരിപ്പിച്ചു കൊണ്ടുള്ള അവന്റെ സഹായവും എനിക്ക് ലഭിച്ചിരിക്കുന്നു. എന്റെ സത്യത്തിനുള്ള അടിസ്ഥാനം ഇതായിരിക്കും;അതായത്, കള്ളം പറയുകയും, അല്ലാഹുവിന്റെ പേരിൽ കറ്റുകെട്ടിപ്പറയുകയും ചെയ്തതിന്നുശേഷവും

ഇത്തരത്തിലുള്ള ദൈവീക സഹായം ലഭിക്കുകയും, ഇത്ര കാലംവരെ ജീവിച്ചിരിക്കുകയും എല്ലാ ഉദ്ദ്യേശ്യങ്ങളും സഫലീകരിക്കപ്പെടുകയും ചെയ്ത ഏതെങ്കിലും ഒരു കള്ളവാദിയെ നിങ്ങൾക്ക് കാണിക്കാൻ സാധ്യമാണോ?

ദൈവനിയോഗിതർ, അവർക്കായി അല്ലാഹു വെളിപ്പെടുത്തുകയും അവരെ പിന്തുണക്കുകയും ചെയ്യുന്ന ഇത്തരത്തിലുള്ള ദൃഷ്ടാന്ത ങ്ങളും ദൈവീക സഹായങ്ങളും മൂലമാണ് തിരിച്ചറിയപ്പെടുന്നത് എന്ന് ദൃഢമായും മനസ്സിലാക്കികൊള്ളുക. ഞാൻ എന്റെ വാദത്തിൽ സത്യ വാനാണ്. ഹൃദയങ്ങളിലേക്ക് ദൃഷ്ടിപതിപ്പിക്കുന്ന അല്ലാഹുവിന്ന് എന്റെ ഹൃദയത്തിന്റെ അവസ്ഥകളെ കുറിച്ച് നന്നായിട്ടറിയാം

وَإِن يَكُ كَاذِبًا فَعَلَيْهِ كَذِبُهُ وَإِن يَكُ صَادِقًا

يُصِبْكُم بَعْضُ الَّذِي يَعِدُكُمْ

എന്ന് ഫിർഔന്റെ കുടുംബത്തിൽപ്പെട്ട ഒരാൾ പറഞ്ഞത് പോലെയെങ്കിലും നിങ്ങൾക്ക് പറഞ്ഞുകൂടെ? (അദ്ദേഹം ഒരു വ്യാജ വാദിയാണെങ്കിൽ അതിന്റെ ദോഷഫലം അദ്ദേഹത്തിനു തന്നെയായി രിക്കും. അഥവാ അദ്ദേഹം സത്യവാദിയാണെങ്കിൽ അദ്ദേഹം നിങ്ങൾക്ക് മുന്നറിയിപ്പു നൽക്കുന്ന കാര്യങ്ങളിൽ ചിലത് നിങ്ങളെ ബാധിക്കുന്ന താണ്. (40:29)) അല്ലാഹു അസത്യവാന്മാരുടെ ഏറ്റവും വലിയ ശത്രു വാണെന്ന കാര്യത്തിൽ നിങ്ങൾക്ക് ദൃഢവിശ്വാസമില്ലേ? നിങ്ങൾ എല്ലാ വരും ചേർന്ന് എന്നെ അക്രമിച്ചാൽ തന്നെയും അല്ലാഹുവിന്റെ ക്രോധം അതിനെക്കാൾ എത്രയോ വലുതല്ലെ? അവന്റെ ക്രോധത്തിൽ നിന്ന് ആർക്കാണ് രക്ഷപ്പെടുത്തുവാൻ സാധിക്കുക? ഞാനിപ്പോൾ ഉദ്ധ രിച്ച ആയത്തിൽ സൂക്ഷ്മായ ഒരു മർമ്മം കൂടി അടങ്ങിയിരിക്കുന്നു എന്നകാര്യം സ്മർത്തവ്യമാണ്. അതായത് വിപത്തുകളെക്കുറിച്ചുള്ള പ്രവചനങ്ങളിൽ ചിലത് പൂർത്തീകരിക്കുന്നതാണ്.ഇവിടെ എല്ലാ പ്ര വചനങ്ങളും എന്ന് പറഞ്ഞിട്ടില്ല. അതിലെ യുക്തി എന്താണ്? വിപ ത്തുകളെക്കുറിച്ചുള്ള പ്രവചനങ്ങൾ സോപാധികമാണ്. ഇത്തരം പ്രവ ചനങ്ങൾ പശ്ചാത്താപം, ഇസ്തിഗ്ഫാർ, സത്യത്തിലേക്കുള്ള മടക്കം എന്നിവമൂലം നീക്കപ്പെടുന്നതുമാണ്.

പ്രവചനം രണ്ട് തരത്തിലാണുള്ളത്. ഒന്ന് വഅ്ദ (വാഗ്ദാനം) ആണ്. ഉദാഹരണമായി അല്ലാഹു പറയുന്നു. وَعَدَ اللّٰهُ الَّذِينَ آمَنُوا مِنكُمْ നിങ്ങളിൽ നിന്നുള്ള വിശ്വാസികളോടും, സൽക്കർമ്മികളോടും അല്ലാഹു വാഗ്ദനം ചെയ്യുന്നു. (24:56) ഇങ്ങനെയുള്ള പ്രവചനങ്ങൾ പിന്തള്ളപ്പെടുന്നില്ല എന്നകാര്യം അഹ്ലെസുന്നത്തും വിശ്വസിക്കുന്നു. അല്ലാഹു ആദരണിയനാണ്. എന്നാൽ രണ്ടാമത്തെ തരത്തിലുള്ള ഭയപ്പെടുത്തുന്ന രീതിയിലുള്ള പ്രവചനങ്ങളെ (വഈൗദ്) അവൻ ഭീതി ജനിപ്പിച്ചതിനു ശേഷം പൊറുത്തു കൊടുക്കുകയും ചെയ്യുന്നു. കാരണം അവൻ റഹീം (കാരുണ്യവാൻ) കൂടിയാണ്. വഈൗദുമായി ബന്ധപ്പെട്ട എല്ലാ മുന്നറിയിപ്പുകളും പൂർത്തിയാകുന്നവയാണെന്ന് പറയുന്നവൻ അല്പ ജ്ഞനും അല്ലാവിൽ നിന്ന് ദൂരപ്പെട്ടവനുമാണ്. പരിശുദ്ധഖുർആനെ ഉപേക്ഷിക്കുന്നവനാണവൻ. കാരണം يُصِبْكُم بَعْضُ الَّذِي يَعِدُكُمْ എന്ന് പരിശുദ്ധഖുർആൻ അരുൾചെയ്യുന്നു.

പരിതാപകരമെന്നു പറയട്ടെ, മൗലവി എന്ന് പറയപ്പെടുന്ന പലർക്കും വിശുദ്ധഖുർആനെക്കുറിച്ചോ ഹദീസിനെക്കുറിച്ചോ നബിമാരുടെ സുന്നത്തിനെക്കുറിച്ചോ യാതൊരറിവും ഇല്ല. ക്രോധത്തിന്റെ നുരയാണ് പെങ്ങുന്നത്. കാരണം അവർ വഞ്ചന കാണിക്കുന്നവരാണ്. ഓർത്തു കൊള്ളുക ആദരണിയനായ വ്യക്തി വാഗ്ദാനം ചെയ്താൽ പൂർത്തിയാക്കുന്നു.എന്നാൽ റഹീമായ (കാരുണ്യവാനായ) വ്യക്തി ശിക്ഷാർഹനാണെന്ന് തെളിയിക്കപ്പെട്ട ഒരാൾക്ക് മാപ്പു കൊടുക്കുന്നു. പൊറുത്ത് കൊടുക്കുക എന്നത് മനുഷ്യന്റെയും പ്രകൃതിയിലും സ്വഭാവത്തിലും പെട്ടതാണല്ലോ?

ഒരിക്കൽ എന്റെ മുമ്പാകെ ഒരാൾ കൃത്രിമമായ (കള്ള) സാക്ഷ്യം നൽകി. അവന്റെ മേൽ കുറ്റം സ്ഥാപിക്കപ്പെട്ടു. ആ കേസ് ഒരു ഇംഗ്ലീഷുകാരന്റെ പക്കലായിരുന്നു. യാദൃശ്ചികമായി അദ്ദേഹത്തെ ദൂരസ്ഥലത്ത് സ്ഥലമാറ്റം ചെയ്തുകൊണ്ടുള്ള ഉത്തരവടങ്ങിയ കത്ത് വന്നു. തന്മൂലം അദ്ദേഹം വ്യസനക്രാന്തനായി. കുറ്റവാളി ഒരു വൃദ്ധനായിരുന്നു. നിങ്ങൾ തടവറയിൽ തന്നെ മരണപ്പെട്ടുപോകും എന്ന് ഉദ്യോഗസ്ഥൻ പറഞ്ഞു. അയാളും താൻ ഭാര്യാമക്കളുള്ള ആളാണെന്നു

പറഞ്ഞു. ഇപ്പോൾ ഫയൽ എല്ലാം പൂർത്തിയായല്ലോ ഇനി എന്തുചെയ്യാനാണ് എന്ന് അദ്ദേഹം ചോദിച്ചു. തുടർന്ന് പറഞ്ഞു; ഈ ഫയൽ കീറികളയുക. ഇപ്പോൾ ശ്രദ്ധിച്ചു നോക്കുക. ഒരു ഇംഗ്ലീഷ്കാരന്പോലും ദയതോന്നാമെന്നിരിക്കെ അല്ലാഹുവിന് ദയ തോന്നുകയില്ലെന്നാണോ?

മറ്റൊരു കാര്യം കൂടി ശ്രദ്ധിക്കുക. ദാന ധർമ്മങ്ങൾ എന്തിനാണ് നൽകപ്പെടുന്നത്? ഓരോ സമുദായത്തിലും ഈ ഒരു സമ്പ്രദായമുണ്ടുതാനും. സ്വാഭാവികമായിട്ടുതന്നെ മനുഷ്യൻ വിപത്തുകളും പരീക്ഷണങ്ങളും വരുമ്പോൾ ദാനധർമ്മം നൽകാനാഗ്രഹിക്കുന്നു. ആടുകൾ നൽക്കുക, വസ്ത്രങ്ങൾ കൊടുക്കുക, അത്കൊടുക്കുക, ഇത്കൊടുക്കുക എന്നൊക്കെപ്പറയുന്നു. അങ്ങിനെ ദാനധർമ്മങ്ങൾ മൂലം ആപത്തുകൾ നീങ്ങി കിട്ടുന്നില്ലെങ്കിൽ പിന്നെ മനുഷ്യൻ എന്തിനാണ് നിർബന്ധപൂർവ്വം ഇങ്ങനെ ചെയ്യുന്നത്? തീർച്ചയായും ആപത്തുകൾ നീങ്ങിക്കിട്ടുന്നു. ഒരു ലക്ഷത്തി ഇരുപത്തിനാലായിരം പ്രവാചകൻ മാരിൽ നിന്നും സ്ഥാപിതമായ ഏകോപിത ഒരു യാഥാർത്ഥ്യമാണിത്. ഇതു മുസ്ലിംങ്ങളുടെ മാത്രം അഭിപ്രായമല്ല. യഹൂദികളുടെയും കൃസ്ത്യാനികളുടെയും ഹിന്ദുക്കളുടെയും എല്ലാം അഭിപ്രായം ഇതുതന്നെയാണെന്ന് ഞാൻ നന്നായിട്ടറിയുന്നു. എന്റെ അറിവിൽ പെട്ടിടത്തോളം ഭൂമുഖത്ത് ആരും തന്നെ ഇതിനെ നിഷേധിക്കുന്നവരായിട്ടില്ല. ചുരുക്കത്തിൽ ദാനധർമ്മങ്ങൾ മൂലം വരാനിരിക്കുന്ന ആപത്തുകൾ നീങ്ങി കിട്ടുന്നു എന്നകാര്യം വളരെ വ്യക്തമാണ്. പ്രവചനങ്ങളും ദൈവോദ്ദേശ്യങ്ങളും തമ്മിലുള്ള വ്യത്യാസം ഇത്രമാത്രമാണ്. അതായത്, പ്രവചനത്തെക്കുറിച്ച് അല്ലാഹു തന്റെ പ്രവാചകരെ അറിയിക്കുന്നു. എന്നാൽ അല്ലാഹുവിന്റെ ഉദ്ദേശ്യത്തെപ്പറ്റി ആർക്കും അറിവുണ്ടാകുകയില്ല. അതെപ്പോഴും ഗോപ്യമായിരിക്കും. അതേ ഉദ്ദേശ്യങ്ങൾ പ്രവാചകൻ മൂലം പ്രകടിപ്പിക്കുകയാണെങ്കിൽ അത് പ്രവചനങ്ങളായിത്തീരുന്നു. പ്രവചനം നീങ്ങിപ്പോകാത്ത ഒന്നാണെങ്കിൽ ദൈവോദ്ദേശ്യവും ദാന ധർമ്മങ്ങളാൽ നീങ്ങിപ്പോകാത്ത ഒന്നാണെന്ന് കരുതേണ്ടിവരും. എന്നാൽ ഇത് തികച്ചും തെറ്റാണ്. വിപത്തുകൾ ഉൾകൊള്ളുന്ന പ്രവചനങ്ങൾ നീക്കപ്പെടുന്നതാണ്. അതു കൊണ്ടാണ് ഉപര്യുക്ത ആയത്തിൽ

അദ്ദേഹം وَإِن يَكُ صَادِقًا يُصِبْكُم بَعْضُ الَّذِي يَعِدُكُمْ സത്യവാനാണെങ്കിൽ നിങ്ങളോട് ചെയ്ത പ്രവചനങ്ങളിൽ ചിലത് നിങ്ങളെ ബാധിക്കുന്നതാണ് (40:29) എന്നു പറഞ്ഞിരിക്കുന്നത്. ഇതിൽ നിന്നും റസൂൽ തിരുമേനിയുടെ ചില പ്രവചനങ്ങൾ നീങ്ങിപ്പോകുന്നവയായിട്ടുണ്ട് എന്ന് അല്ലാഹു തന്നെ സാക്ഷ്യം വഹിക്കുന്നു. എന്റെ ഏതെങ്കിലും വഇൗദയുമായി ബന്ധപ്പെട്ട പ്രവചനത്തെക്കുറിച്ച് അതു പൂർത്തിയായിട്ടില്ല എന്നാരെങ്കിലും ആക്ഷേപിക്കുകയാണെങ്കിൽ മേൽ വിവരിച്ച കാര്യങ്ങൾക്ക് അവർ എനിക്ക് മറുപടി നൽകട്ടെ. ഈ കാര്യത്തിൽ നിങ്ങൾ എന്നെ വ്യാജപ്പെടുത്തുന്നുവെങ്കിൽ എന്നെയല്ല അല്ലാഹുവിനെ വ്യാജപ്പെടുത്തുന്നവരായി നിങ്ങൾ മാറുന്നതാണ്.

ആത്മാർത്ഥമായ ഉള്ളുരുക്കത്തോടെ ചെയ്യപ്പെടുന്ന പ്രാർത്ഥനകൾ മൂലം ആപത്തിനെക്കുറിച്ചുള്ള മുന്നറിയിപ്പ് നീങ്ങിപ്പോകുന്നതാണെന്നകാര്യം എല്ലാ അഹ്ലുസുന്നത്തിന്റെയും മുഴുലോകത്തിന്റെയും അംഗീകരിക്കപ്പെട്ട ഏകോപിത അഭിപ്രയമാണെന്ന് ഞാൻ ദൃഢമായിപ്പറയുകയാണ്. എന്ത്? ഹദ്റത്ത് യൂനുസ്നബി (അ) യുടെ സംഭവം വിസ്മരിച്ചു കളഞ്ഞുവോ? ഹദ്റത്ത് യൂനുസ് നബിയുടെ സമുദായത്തിൽ നിന്ന് ദൈവശിക്ഷ നീങ്ങിപ്പോയതിന്റെ കാരണമെന്തായിരുന്നു? ദുറെമൻസൂർ മുതലായ ഗ്രന്ഥങ്ങൾ നോക്കുവിൻ. ബൈബിളിൽ യോനാ പ്രവാചകന്റെ പുസ്തകവുമുണ്ട്. പ്രസ്തുത ദൈവശിക്ഷയെക്കുറിച്ച് ഖണ്ഡിത വാഗ്ദാനമുണ്ടായിരുന്നു. എന്നാൽ ഹദ്റത് യൂനുസ് (അ)ന്റെ സമുദായം ദൈവശിക്ഷയുടെ ലക്ഷണങ്ങൾ കണ്ടപ്പോൾ പശ്ചാത്തപിച്ചു ദൈവത്തിലേക്ക് മടങ്ങുകയുണ്ടായി. അങ്ങിനെ അല്ലാഹു അവർക്ക് പൊറുത്തു കൊടുത്തു. അങ്ങനെ ദൈവ ശിക്ഷ നീങ്ങിപ്പോകുകയും ചെയ്തു.

മറുഭാഗത്ത് യൂനുസ് (അ) ദൈവശിക്ഷക്കായി നിയോഗിക്കപ്പെട്ട നാളിനെ പ്രതീക്ഷിക്കുകയായിരുന്നു. ജനങ്ങളോട് വിവരങ്ങൾ ചോദിച്ചു കൊണ്ടിരുന്നു. ഒരു ജന്മിയോട് നൈൻവായുടെ സ്ഥിതിയെന്താണെന്ന് ചോദിച്ചു. അദ്ദേഹം പറഞ്ഞു: നല്ലതുതന്നെയാണ്. അപ്പോൾ അദ്ദേഹം വളരെ വിഷമിച്ചു. لن ارجع الى قومى كذّابا ഞാനെന്റെ സമുദായത്തിന്റെയടുത്തേക്ക് വ്യാജനെന്നു പറയപ്പെടുന്ന

അവസ്ഥവയിൽ തിരിച്ചു ചെല്ലുന്നതല്ല എന്നു പറയുകയും ഉണ്ടായി.

ഈയൊരുദാഹരണവും വിശുദ്ധഖുർആന്റെ ശക്തമായ സാക്ഷ്യവും ഉണ്ടായിരിക്കെ സോപാധികമായ എന്റെ ഏതെങ്കിലും ഒരു പ്രവചനം പൂർത്തിയായിട്ടില്ലെന്ന് ആക്ഷേപം ഉന്നയിക്കുന്നത് തഖ്‌വക്കെതിരായ കാര്യമാണ്. ഒന്നും ആലോചിക്കാതെ വായകൊണ്ട് എന്തെങ്കിലും പുലമ്പുന്നതും വ്യജാരോപണം ഉന്നയിക്കുന്നതും ഒരു മുത്തഖിയുടെ അടയാളമല്ല. ഹദ്റത്ത് യൂനുസ് നബിയുടെ സംഭവം വളരെ വേദനാ ജനകവും ഗുണപാഠം ഉൾകൊള്ളുന്നതുമാണ്. പല ഗ്രന്ഥങ്ങളിലും എഴുതപ്പെട്ട ആ സംഭവം സശ്രദ്ധം പാരായണം ചെയ്യുക. അവസാനം അദ്ദേഹം കടലിൽ എറിയപ്പെടുകയും മത്സ്യത്തിന്റെ വയറ്റിൽ അകപ്പെടുകയും ചെയ്തപ്പോഴാണ് അദ്ദേഹത്തിന്റെ തൗബ സ്വീകരിക്കപ്പെട്ടത്. ഈ ശിക്ഷയും കോപവും ഹദ്റത്ത് യൂനൂസിന്റെ മേൽ എന്തിനുണ്ടായി? കാരണം അദ്ദേഹം അല്ലാഹു തന്റെ വാഗ്ദാനം നീക്കികളയാൻ ശക്തനാണെന്ന് മനസ്സിലാക്കിയില്ല. അപ്പോൾ നിങ്ങൾ എന്തിന് എന്നെക്കുറിച്ച് ധൃതികാണിക്കുന്നു? എന്നെ വ്യജപ്പെടുത്തുന്നതിന്നായി എല്ലാ നുബുവ്വത്തുകളെയും വ്യജപ്പെടുത്തുകയല്ലെ ചെയ്യുന്നത്?

അല്ലാഹുവിന്റെ ഒരു നാമം ഗഫൂർ (പൊറുത്തുകൊടുക്കുന്നവൻ) എന്നാണെന്നോർക്കുക. പിന്നെ എന്തുകൊണ്ട് അവൻ പശ്ചാത്തപിച്ചു മടങ്ങുന്നവർക്ക് പൊറുത്തു കൊടുക്കുകയില്ല? ഇത്തരം അബദ്ധങ്ങളാണ് സമൂഹത്തിൽ പടർന്ന് പിടിച്ചിരിക്കുന്നത്. ഇത്തരം അബദ്ധങ്ങളിൽ പെട്ട ഒന്നാണ് ജിഹാദിനെക്കുറിച്ചുമുള്ളത്. ജിഹാദ് ഇപ്പോൾ നിഷിദ്ധമാണെന്ന് ഞാൻ പറയുമ്പോൾ ചിലർ കണ്ണുരുട്ടി പേടിപ്പിക്കുന്നു. എന്നാൽ രക്തദാഹിയായ മഹ്ദിയെക്കുറിച്ചുള്ള ഹദീസുകൾ സംശായാസ്പദമാണെന്ന് നിങ്ങൾ തന്നെ വിശ്വസിക്കുന്നുവല്ലോ? മൗലവി മുഹമ്മദ് ഹുസൈൻ ബട്ടാലവി ഇതു സംബന്ധമായി തന്റെ മാസികയിലും പരാമർശിച്ചിരിക്കുന്നു. മിയാൻ നദീർ ഹുസൈൻ ദഹ്‌ലവിയുടെ അഭിപ്രായവും ഇതു തന്നെയായിരുന്നു. അവരൊന്നും അതിനെ പൂർണ്ണമായും സഹീഹായി കരുതുന്നില്ല. പിന്നെന്തിനാണിവർ എന്നെ വ്യാജൻ എന്നു പറയുന്നത്?

യഥാർത്ഥത്തിൽ വാഗ്ദത്ത മഹ്ദീമസീഹിന്റെ പ്രവർത്തനം യുദ്ധങ്ങളെ നിർത്തലാക്കുകയും പേനകൊണ്ടും പ്രാർത്ഥനകൊണ്ടും

അതീവശ്രദ്ധകൊണ്ടും ഇസ്‌ലാമിനെ വിജയിപ്പിക്കുകയും ചെയ്യുക എന്നതാണ്. എന്നാൽ പരിതാപകരമെന്നു പറയട്ടെ! ഞങ്ങൾക്ക് ഇക്കാര്യം മനസ്സിലാകുന്നില്ല. കാരണം ഭൗതീക കാര്യങ്ങളിലുള്ളത്ര താത്പര്യം മതകാര്യങ്ങളിൽ അവർ കാണിക്കുന്നില്ല. ഭൗതീകമായ അശുദ്ധികളിലും മാലിന്യങ്ങളിലും മുഴുകിയിരിക്കുന്നവർക്ക് വിശുദ്ധ ഖുർആന്റെ ആത്മീയ കവാടം തുറക്കപ്പെടുമെന്ന് എങ്ങനെ പ്രതീക്ഷിക്കാം? വിശുദ്ധ ഖുർആനിൽ വളരെ വ്യക്തമായ രീതിയിൽ لَّا يَمَسُّهُ إِلَّا الْمُطَهَّرُونَ പരിശുദ്ധരാക്കപ്പെട്ടവരല്ലാതെ ഇത് സ്പർശിക്കുകയില്ല (56:80) എന്നാണ് പറഞ്ഞിരിക്കുന്നത്. എന്റെ ആഗമനത്തിന്റെ പരമമായ ലക്ഷ്യമെന്താണെന്ന് സശ്രദ്ധം ശ്രവിച്ചാലും. ഇസ്‌ലാമിന്റെ പുനരുദ്ധാരണവും അതിനെ സഹായിക്കലും മാത്രമാണ് എന്റെ ആഗമനലക്ഷ്യം. ഇതിൽനിന്നും ഞാൻ പുതിയൊരു ശരീഅത്ത് പഠിപ്പിക്കാനോ വിധിവിലക്കുകൾ നൽകാനോ അല്ലെങ്കിൽ പുതിയൊരു ഗ്രന്ഥം ഇറങ്ങുമെന്നോ എന്നാരും കരുതിപ്പോവരുത്. ഒരിക്കലുമല്ല. അങ്ങിനെ ആരെങ്കിലും കരുതുന്നുവെങ്കിൽ എന്റെ പക്കൽ അവൻ വ്യക്തമായി വഴിപിഴച്ചവനും നിർമതനുമാണ്. ഹദ്റത്ത് റസൂൽ തിരുമേനി(സ)യിൽ ശരീഅത്തും നുബൂവത്തും പരിപൂർണ്ണത പ്രാപിച്ചിരിക്കുകയാണ്. ഇനി ഒരു വിധത്തിലുള്ള ശരീഅത്തും വരുന്നതല്ല. വിശുദ്ധ ഖുർആൻ ഖാത്തമുൽ കുത്തുബാണ്. അതിൽ ഇനി ഒരു വള്ളിക്കൊ പുള്ളിക്കൊ മാറ്റം വരുത്തുന്നതിനുള്ള ഒരു പഴുതുമില്ല തന്നെ.

എന്നാൽ ഒരു കാര്യം സത്യമാണ്. ഹദ്റത്ത് റസൂൽ തിരുമേനി (സ) യുടെ അനുഗ്രഹങ്ങളുടെയും ഔദാര്യങ്ങളുടെയും വിശുദ്ധഖുർആന്റെ അദ്ധ്യാപനങ്ങളുടെയും പ്രഭാവങ്ങൾ ഒരിക്കലും അവസാനിച്ചിട്ടില്ല. അവ ഒരോ കാലത്തും നവംനവമായ രീതിയിൽ വെളിപ്പെട്ടുകൊണ്ടിരിക്കുന്നു. ആ അനുഗ്രഹങ്ങളെയും ഔദാര്യങ്ങളെയും വെളിപ്പെടുത്തിക്കാണിക്കാനാണ് അല്ലാഹു എന്നെ നിയുക്തനാക്കിയിരിക്കുന്നത്.

ഇസ്‌ലാമിന്റെ ഇന്നത്തെ അവസ്ഥ ആരിൽ നിന്നും ഗോപ്യമല്ല. എല്ലാ വിധത്തിലുള്ള ജീർണ്ണതയുടെയും അധഃപതനത്തിന്റെയും ഇരകളായി മുസ്‌ലിംകൾ മാറിക്കൊണ്ടിരിക്കുകയാണ്. എല്ലാ തലത്തിലും അവർ അധഃപതിച്ചുകൊണ്ടിരിക്കുകയാണ്. അവരുടെ

നാവുകൾ പറയുന്നുവെങ്കിലും ഹൃദയം അവരോടൊപ്പമില്ല. ഇസ്‌ലാം അനാഥമായിരിക്കുകയാണ്. ഈ അവസ്ഥയിലാണ് അല്ലാഹു തന്റെ വാഗ്ദാനമനുസരിച്ച് ഇസ്‌ലാമിനെ സഹായിക്കുവാനും സംരക്ഷിക്കുവാനുമായി എന്നെ നിയുക്തനാക്കിയിരിക്കുന്നത്. കാരണം അല്ലാഹു അരുൾ ചെയ്യുന്നു: إِنَّا نَحْنُ نَزَّلْنَا الذِّكْرَ وَإِنَّا لَهُ لَحَافِظُونَ അതായത് നാമാണീ പ്രബോധനഗ്രന്ഥം ഇറക്കിയത്. നാം തന്നെ ഇതിനെ സംരക്ഷിക്കുകയും ചെയ്യുന്നതാണ്.(15:10). ഈ സമയത്ത് അവൻ ഇസ്‌ലാമിന് സഹായവും സംരക്ഷണവും നൽകുന്നില്ലെങ്കിൽ പിന്നെ ഏതവസരത്തിലാണ് നൽകേണ്ടത്? ഈ പതിനാലാം നൂറ്റാണ്ടിൽ ബദ്ർ യുദ്ധകാലത്ത് സംജാതമായ അവസ്ഥ തന്നെയാണ് വന്നിരിക്കുന്നത്. അല്ലാഹു പറയുന്നു. وَلَقَدْ نَصَرَكُمُ اللّٰهُ بِبَدْرٍ وَأَنْتُمْ أَذِلَّةٌ നിങ്ങൾ ബലഹീനരായിരിക്കെ ബദ്റിൽ അല്ലാഹു തീർച്ചയായും നിങ്ങളെ സഹായിച്ചിരുന്നു. (3:124)

ഈ ആയത്തിലും വാസ്തവത്തിൽ ഒരു പ്രവചനം അടങ്ങിയിട്ടുണ്ട്. അതായത് ഹിജ്റത്തിന്റെ പതിനാലാം നൂറ്റാണ്ടിൽ ഇസ്‌ലാമിന് ബലഹീനതയും ദൗർബല്യവും വരുമ്പോൾ അല്ലാഹു തന്റെ സംരക്ഷണ വാഗ്ദാനമനുസരിച്ച് അതിനെ സഹായിക്കുന്നതാണ്. അങ്ങിനെ അവൻ ഇസ്‌ലാമിനെ സഹായിച്ചുവെങ്കിൽ അതിനിത്ര അത്ഭുതപ്പെടുവാനെന്താണുള്ളത്. എന്റെ പേര് കദ്ദാബെന്നും ദജ്ജാലെന്നും വെക്കപ്പെട്ടതിലും എന്റെ മേൽ വ്യാജാരോപണം നടത്തുന്നതിലും എനിക്ക് പരിതാപമില്ല. എനിക്ക് മുമ്പവതരിച്ച പ്രവാചകന്മാരോടും അനുവർത്തിക്കപ്പെട്ട നയവും പെരുമാറ്റവും തന്നെ എന്നോടും അനുവർത്തിക്കപ്പെടേണ്ടതാവശ്യമാണ്. ഈ സനാതന ചര്യയിൽ നിന്നും എനിക്കും പങ്ക് ലഭിക്കേണ്ടിയിരുന്നു. എന്നാൽ അത്തരത്തിലുള്ള ആപത്തുകളിൽ നിന്നും മുസീബത്തുകളിൽ നിന്നും ഒരു വിധത്തിലുള്ള പങ്കും ഞാൻ വഹിച്ചിട്ടില്ല. നമ്മുടെ നേതാവും യജമാനനുമായ ഹദ്റത്ത് മുഹമ്മദ് നബി(സ) തിരുമേനിക്ക് സഹിക്കേണ്ടി വന്ന രീതിയിലുള്ള ആപത്തുകളും പ്രയാസങ്ങളും ഇതര പ്രവാചകന്മാരിൽ ആർക്കും തന്നെ സഹിക്കേണ്ടിവന്നിട്ടില്ല. ഇസ്‌ലാമിനു വേണ്ടി ആ മഹാത്മാവിന് സഹിക്കേണ്ടി വന്ന ദുഃഖങ്ങളെയും കഷ്ടപ്പാടുകളെയും രേഖപ്പെടുത്തുന്നതിൽ നിന്നും തൂലികയും വിവരിക്കുന്നതിൽ നിന്ന് നാവും അശക്തമാണ്.

ഇതിൽ നിന്നുതന്നെ ആമഹാത്മാവ് എത്രമാത്രം മഹത്വമുടയവനും പ്രതാപവാനും ആണെന്നു മനസ്സിലാക്കാൻ സാധിക്കുന്നതാണ്. അല്ലാഹുവിന്റെ പിന്തുണയും സഹായവും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നില്ലെങ്കിൽ ഈ പ്രയാസങ്ങളുടെ പർവ്വതം അദ്ദേഹത്തിന് വഹിക്കവാൻ സാധിക്കുമായിരുന്നില്ല. എന്നാൽ ഇത്രയധികം കഷ്ടപ്പാടുകളും ദുഃഖങ്ങളും സഹിച്ച് പ്രചരിപ്പിക്കപ്പെട്ട ഇസ്‌ലാമിന്റെ ഇന്നത്തെ അവസ്ഥയെക്കുറിച്ച് ഞാനെന്ത് വിവരിക്കാനാണ്?

ഇസ്‌ലാം എന്ന വാക്കിന്റെ അർത്ഥം തന്നെ ദൈവസ്നേഹത്തിലും അനുസരണത്തിലും സ്വയം അർപ്പണം ചെയ്യുക എന്നാണ്. ഒരാടിന്റെ കഴുത്ത് കശാപ്പുകാരന്റെ മുമ്പിൽ സമർപ്പിക്കപ്പെടുന്നതുപോലെ ഒരു മുസൽമാന്റെ കഴുത്ത് അല്ലാഹുവിനോടുള്ള അനുസരണത്തിന്നായി അവന്റെ മുമ്പാകെ സമർപ്പിക്കപ്പെടണം. അതിന്റെ ഉദ്ദേശ്യം അല്ലാഹു മാത്രമാണ് ഏകനെന്നും അവന് ഒരു പങ്കുകാരനും ഇല്ലെന്നും വിശ്വസിക്കുക എന്നതാണ്.

ഹദ്റത്ത് റസൂൽ കരീം (സ) ആഗതരായിരുന്ന കാലത്ത് ഈ തൗഹീദ് തിരോധാനം ചെയ്യപ്പെട്ടിരുന്നു. ഈ നാടും ബിംബങ്ങളാലും വിഗ്രഹങ്ങളാലും നിറക്കപ്പെട്ടിരുന്നു. പണ്ഡിറ്റ് ദയാനന്ദ സരസ്വതിയും ഈ യാഥാർത്ഥ്യം ഏറ്റുപറഞ്ഞിരുന്നു. അത്തരം സങ്കീർണ്ണമായ കാലഘട്ടത്തിൽ ആ മഹാത്മാവിന്റെ ആഗമനം അനിവാര്യമായിരുന്നു. അതേപോലുള്ള ഒരു കാലഘട്ടമാണ് ഇത്. ഇന്ന് ബിംബാരാധനയോടൊപ്പം മനുഷ്യാരാധനയും നിരീശ്വരത്ത്വവും വ്യാപിച്ചിരിക്കുന്നു. ഇസ്‌ലാമിന്റെ യഥാർത്ഥ ഉദ്ദേശ്യവും ആത്മാവും ഇന്ന് അവശേഷിക്കുന്നില്ല. അതിന്റെ കാതലായവശം ദൈവസ്നേഹത്തിൽ അർപ്പിതമാക്കുകയും അവനെക്കൂടാതെ മറ്റൊരാരാധ്യനുണ്ടെന്നു കരുതാതിരിക്കുകയും ചെയ്യുക എന്നതാണ്. അല്ലാഹുവിലേക്ക് മാത്രം ശ്രദ്ധപതിപ്പിക്കുന്നവനും ഭൗതീകതയിലേക്ക് ചായാതിരിക്കുന്നവനുമായി മനുഷ്യൻ മാറുക എന്നതാണ് ഇതിന്റെ ലക്ഷ്യം.

ഈ ലക്ഷ്യപ്രാപ്തിക്കായി ഇസ്‌ലാം അതിന്റെ അദ്ധ്യപനങ്ങളെ രണ്ടായി തിരിച്ചിരിക്കുന്നു. ഒന്ന് ഹുഖൂഖുല്ലാഹ്, മറ്റൊന്ന് ഹുഖൂഖുൽ ഇബാദ്. ഹഖുഖുല്ലാഹ് എന്നാൽ അല്ലാഹുവിനെ പൂർണ്ണമായും അനുസരിക്കപ്പെടേണ്ടതാണെന്ന് കരുതുക. ഹുഖൂഖുൽ ഇബാദ് എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ദൈവത്തിന്റെ അടിയാറുകളോട്

അനുകമ്പാപൂർവ്വം പെരുമാറുക എന്നതാണ്. ഏതെങ്കിലും ഒരു മതത്തോടുള്ള എതിർപ്പ് നിമിത്തം ആരെയെങ്കിലും ദുഃഖിപ്പിക്കുക എന്ന മാർഗ്ഗം ശരിയായതല്ല. അനുകമ്പയും നല്ല പെരുമാറ്റവും വേറെകാര്യമാണ്. എന്നാൽ മതസിദ്ധാന്തങ്ങളോടുള്ള എതിർപ്പ് മറ്റൊരു കാര്യം.

ജിഹാദിനെക്കുറിച്ച് തെറ്റായ വിശ്വാസവും ദുർധാരണയും ഉൾകൊണ്ട മുസ്‌ലിംകളിൽപെട്ട ഒരു വിഭാഗം കരുതുന്നത് അവിശ്വാസികളുടെ ധനം അന്യായമായി കൈക്കലാക്കുന്നത് അനുവദനിയമാണെന്നാണ്. എന്നെക്കുറിച്ചും ഈ കൂട്ടർ ഫത്‌വ നൽകിയിരിക്കുന്നത് എന്റെ മുതലും കൊള്ളയടിക്കുന്നത് അനുവദനീയമാണെന്നും മാത്രമല്ല ഇവരുടെ ഭാര്യമാരെയും പിടിച്ചുകൊണ്ടു പോകുക എന്നതുമാണ്. എന്നാൽ ഇസ്‌ലാമിൽ ഈ രീതിയിലുള്ള അവിശുദ്ധമായ അദ്ധ്യാപനങ്ങൾ ഇല്ലതന്നെ. അത് ഏറ്റവും പരിശുദ്ധമായ ഒരു പുണ്യമതമാണ്. ഇസ്‌ലാമിന്റെ ഉദാഹരണം നാം ഇപ്രകാരം തരാവുന്നതാണ്. അതായത് ഒരു പിതാവ് തന്റെ മക്കളെ സ്നേഹിക്കുന്നത് പോലെ സന്തതികൾക്കിടയിലും പരസ്പരം സ്നേഹവും സൗഹാർദ്ദവും ഉണ്ടാകേണമെന്ന് അയാൾ ആഗ്രഹിക്കുന്നു. ഒരാൾ മറ്റൊരാളെ വധിക്കണമെന്ന് അയാൾ ആഗ്രഹിക്കുന്നില്ല. അല്ലാഹുവിന് ഒരു പങ്കുകാരനും ഇല്ല എന്ന് ഇസ്‌ലാം ഇച്ഛിക്കുന്നതോടെപ്പം മനുഷ്യകുലം പരസ്പര സ്നേഹ സൗഹാർദ്ദത്തിലും ഐക്യതയിലും വർത്തിക്കേണമെന്നും അത് ഇച്ഛിക്കുന്നു. നമസ്ക്കാരം ജമാഅത്തോട് കൂടി അനുഷ്ഠിച്ചാൽ അധികം പുണ്യംലഭിക്കും എന്നു പറഞ്ഞതിന്റെ താല്പര്യം പരസ്പരം ഐക്യവും ഏകതാഭാവവും സംജാതമാകുമെന്നതുകൊണ്ടാണ്. ഈ ഏകതാഭാവത്തെ പ്രാവർത്തികമാക്കുന്നതിന്നായി നമസ്ക്കാരത്തിന്നു വരിവരിയായി നിൽക്കുമ്പോൾ കാലുകളും തോളുകളും പരസ്പരം യോജിപ്പിച്ചു നേരെനിന്ന് വരികളിൽ വളവില്ലാതെ ഒന്നായി ചേർന്ന് നിന്നു കൊണ്ട് നമസ്കരിക്കേണമെന്ന് ഇസ്‌ലാം താക്കീത് ചെയ്യുന്നു. ഇതിന്റെ ഉദ്ദേശ്യം അങ്ങിനെ ഒരേ ഒരു മനുഷ്യന്റെ (ഇമാമിന്റെ) കല്പന അനുസരിക്കുകയും ഒരാളിലുള്ള ആത്മീയ ചൈതന്യം മറ്റുള്ളവരിൽ സംക്രമിക്കുകയും ചെയ്യുക എന്നതാണ്. അപ്പോൾ ഒരു വിധത്തിലുള്ള ദുരഭിമാനത്തിന്റെയും സ്വാർത്ഥതാല്പര്യത്തിന്റെയും വിവേചനം തന്നെയുണ്ടാകുന്നില്ല. മനുഷ്യനിൽ മറ്റുള്ളവരുടെ ആത്മചൈതന്യം ഉൾകൊള്ളുവാനുള്ള കഴിവും ഊർജ്ജവും ഉണ്ടെന്നകാര്യം നന്നായിട്ടോർക്കുക. ദിവസവും

അഞ്ചുനേരം മഹല്ലയിലുള്ള പള്ളിയിലും ആഴ്ച്ചയിൽ ഒരിക്കൽ പട്ട ണത്തിലുള്ള പള്ളിയിലും വർഷത്തിലൊരിക്കൽ ഈദ് ഗാഹിലും നമ സ്ക്കാരത്തിനായി ഒരുമിച്ചു ചേരണമെന്നും മുഴുലോക മുസ്‌ലിംങ്ങളും വർഷത്തിൽ ഒരു പ്രാവശ്യം ബൈത്തുല്ലാഹ് ശരീഫിൽ ഒത്തു ചേര ണമെന്നും കൽപിക്കപ്പെട്ടിരിക്കുന്നതെല്ലാം ഈ ഐക്യം നില നിർത്തുക എന്ന ഉദ്ദേശ്യത്തോടുകൂടിയാണ്.

അല്ലാഹു മനുഷ്യന് രണ്ട് വിധത്തിലുള്ള ബാധ്യതകളാണ് ചുമ തലപ്പെടുത്തിയിരിക്കുന്നത്. ഒന്ന് ഹുഖൂഖുല്ലാഹ് മറ്റൊന്ന് ഹുഖൂഖുൽ ഇബാദ്. ഇതു സംബന്ധമായി ധാരാളം വിശുദ്ധഖുർആനിൽ പ്രതിപാ ദിച്ചിട്ടുണ്ട്. ഒരിടത്ത് അല്ലാഹു പറയുന്നു.

فَاذْكُرُوا اللّٰهَ كَذِكْرِكُمْ آبَاءَكُمْ أَوْ أَشَدَّ ذِكْرًا നിങ്ങളുടെ പിതാ ക്കളെ നിങ്ങൾ സ്മരിക്കുന്നതുപോലെ അഥവാ അതിലുമുപരിയായി നിങ്ങൾ അല്ലാഹുവിനെ സ്മരിക്കുക. (2:201) ഇവിടെ രണ്ട് സൂചനക ളാണുള്ളത്. ഒന്ന് ദൈവസ്മരണയെ പിതാക്കളോടുള്ള സ്മരണയായി സാദൃശ്യപ്പെടുത്തിയിരിക്കുന്നു. ഇതിലുള്ള രഹസ്യം പിതാക്കളോടുള്ള സ്നേഹം വ്യക്തിപരമായും സ്വാഭാവികമായും ഉള്ള സ്നേഹമാണ്. നോക്കുക, ഒരുകുട്ടിയെ അതിന്റെ ഉമ്മ അടിക്കുമ്പോൾ അപ്പോഴും അവൻ ഉമ്മ ഉമ്മ എന്നു പറഞ്ഞാണ് നിലവിളിക്കുന്നത്. അതേപ്രകാരം ഈ ആയത്തിൽ അല്ലാഹു നമുക്ക് തരുന്ന അദ്ധ്യാപനം, അവൻ അല്ലാഹുവിനോട് സ്വാഭാവികമായ സ്നേഹബന്ധം പുലർത്തണമെന്നാ ണ്. ഈ സ്നേഹം സംജാതമാവുകയാണെങ്കിൽ ദൈവകല്പന അനു സരിക്കുന്നത് ഒരു സ്വാഭാവികമായ പ്രകൃതമായി തീരുന്നതാണ്. മനു ഷ്യൻ എത്തിച്ചേരേണ്ട മൗലീകമായ ദിവ്യജ്ഞാനത്തിന്റെ സ്ഥാനമാ ണിത്. അതായത്, ഇതിൽ അല്ലാഹുവിനോടുള്ള സ്വാഭാവികവും വ്യക്തി പരവുമായ സ്നേഹം ഉടലെടുക്കുന്നു. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു. إِنَّ اللّٰهَ يَأْمُرُ بِالْعَدْلِ وَالْإِحْسَانِ وَإِيتَاءِ ذِي الْقُرْبَىٰ ഈ വചനത്തിൽ മനുഷ്യനുണ്ടായിരിക്കേണ്ട മൂന്ന് അവസ്ഥകളെക്കുറിച്ച് പ്രതിപാദിക്കുന്നു. ഒന്നാമത്തെ അവസ്ഥ (അദ്ൽ) നീതിപുലർത്തുക എന്നാണ്. അദ്ൽ എന്നാൽ പ്രതിഫലം വാങ്ങികൊണ്ട് നന്മചെയ്യുക. ഇത്തരത്തിൽ നന്മചെയ്യുന്നത് ഉത്തമവും ശ്രേഷ്ഠവുമായി പറയപ്പെ

ടാവുന്നതല്ല എന്നകാര്യം വ്യക്തമാണ്. മറിച്ച് ഏറ്റവും താണരീതിയിലുള്ള കാര്യമാണ് അദൽ ചെയ്യുക എന്നത്.

ഈ അവസ്ഥയിൽ നിന്ന് പുരോഗതി പ്രാപിച്ച് ഇഹ്സാൻ എന്ന അവസ്ഥയിൽ എത്തിച്ചേരുന്നു. അതായത് പ്രതിഫലേച്ഛകൂടാതെ നന്മ ചെയ്യുക. എന്നാൽ തിന്മ ചെയ്യുന്നവനോട് നന്മ ചെയ്യുക, ആരെങ്കിലും ഒരു കവിളത്തടിച്ചാൽ മറ്റേകവിളും കാണിച്ച് കൊടുക്കുക എന്നപ്രവണത ശരിയല്ല എന്നോ മറ്റൊരു വാക്കിൽ പറഞ്ഞാൽ പൊതുവിൽ ഈ അദ്ധ്യാപനം പ്രാവർത്തികമല്ല എന്നോ പറയാം . സഅദി പറയുന്നു.

نکوئی با بداں کردن چناں است　　　　که بد کردن برائے نیک مرداں

ഇസ്ലാം പ്രതിക്രിയ നടപടിയെ സംബന്ധിച്ച് നൽകിയിട്ടുള്ള ശ്രേഷ്ഠമായ അദ്ധ്യാപനത്തെ ഇതരമതങ്ങൾക്ക് എതിരിടുവാൻ സാധിക്കുന്നതല്ല. അതിതാണ്: جَزٰٓؤُا سَيِّئَةٍ سَيِّئَةٌ مِّثْلُهَا فَمَنْ عَفَا وَأَصْلَحَ

അതായത് തിന്മക്കുള്ള പ്രതിഫലം തത്തുല്യമായ തിന്മയാണ്. എന്നാൽ മാപ്പു നൽകൽ സംസ്കരണത്തിന് ഹേതുമായിത്തീരുമെങ്കിൽ മാപ്പു ചെയ്യുക.(40:41)ഇസ്ലാം തെറ്റ് പൊറുക്കുന്നതിനുള്ള അദ്ധ്യാപനം നൽകുന്നുണ്ടെങ്കിലും അതുകൊണ്ട് തിന്മ വർദ്ധിക്കാതിരിക്കാൻ ശ്രദ്ധിക്കുന്നു.

ചുരുക്കത്തിൽ അദ്ല്നുശേഷമുള്ള രണ്ടാമത്തെ സ്ഥാനം ഇഹ്സാനാണ്. അതായത് ഒരു പ്രതിഫലേച്ഛയും കൂടാതെ നന്മചെയ്യുക. എന്നാൽ ഇതിൽ ഒരു വിധത്തിലുള്ള സ്വാർത്ഥത അടങ്ങിയിരിക്കുന്നു. ഏതെങ്കിലും ഒരു സന്ദർഭത്തിൽ മനുഷ്യൻ ഈ ഔദാര്യത്തെ എടുത്തു പറയാൻ തുടങ്ങുന്നു. അതുകൊണ്ട് ഇതിനേക്കാൾ ഉപരിയായി നൽകുന്ന അദ്ധ്യാപനം (ഈതാഇദിൽ ഖുറുബാ) എന്നതാണ്. അതായത് തന്റെ ബന്ധുക്കളോടു ചെയ്യുന്നരീതിയിൽ നന്മചെയ്യുക എന്നതാണ്. ഉദാഹരണമായി ഒരു മാതാവ് തന്റെ കുഞ്ഞിനോട് നന്മചെയ്യുന്നത് അതിൽ നിന്ന് വല്ല പ്രതിഫലമോ സമ്മാനമോ ബഹുമതിയോ ആഗ്രഹിച്ചുകൊണ്ടുള്ളതല്ല. തന്റെ കുഞ്ഞിനോട് നന്മചെയ്യുന്നത് പ്രകൃത്യായുള്ള സ്നേഹവികാര വായ്പോടെയാണ്. നീ നിന്റെ കുഞ്ഞിന് പാൽ കൊടുക്കരുതെന്നും അങ്ങനെ ആ കുഞ്ഞ് അശ്രദ്ധകൊണ്ട് മര

ണപ്പെടുകയാണെങ്കിൽ നിനക്കൊരു ശിക്ഷയും നൽകപ്പെടുന്നതല്ലെന്നും മറിച്ച് നിനക്ക് ഉപഹാരം നൽകപ്പെടുന്നതാണെന്നും ഏതെങ്കിലും ഭരണാധികാരി ഒരുമ്മയോട് പറയുകയാണെങ്കിൽ അവൾ ആ കല്പന അനുസരിക്കുന്നതല്ലെന്നു മാത്രമല്ല, അയാളെ തന്റെ കുഞ്ഞിന്റെ ശത്രുവെന്നു കരുതി അയാളെ ചീത്തവിളിക്കുകയായിരിക്കും ചെയ്യുക. ഇതിന്റെ കാരണം അവൾ വ്യക്തിപരമായ സ്നേഹം കൊണ്ടാണ് അങ്ങിനെ ചെയ്യുന്നത്. അല്ലാതെ അവൾക്ക് മറ്റൊരു സ്വാർത്ഥ താല്പര്യവും ഉണ്ടാകുന്നതല്ല.

ഇസ്ലാം നൽകുന്ന ഏറ്റവും ഉന്നതമായ അദ്ധ്യാപനമാണിത്. ഈ വചനം അല്ലാഹുവിനോടുള്ള കടപ്പാടും സൃഷ്ടികളോടുള്ള കടപ്പാടും ഒരുപോലെ ഉൾകൊള്ളുന്ന ഒന്നാണ്. അല്ലാഹുവിനോടുള്ള കടപ്പാടിനെ സംബന്ധിച്ചടത്തോളം ഈ ആയത്തിന്റെ വിവക്ഷിതം, നിങ്ങളെ സൃഷ്ടിക്കുകയും പരിപാലിക്കുകയും ചെയ്യുന്ന അല്ലാഹുവിനെ നീതിനിഷ്ഠമായ രീതിയിൽ ആരാധിക്കുകയും അനുസരിക്കുകയും ചെയ്യുക എന്നതാണ്. അല്ലാഹുവിനെ അനുസരിക്കുക എന്ന അവസ്ഥയിൽ നിന്ന് പുരോഗതി പ്രാപിച്ച് ഔദാര്യവികാരത്തോടുകൂടി അനുസരിക്കുക എന്ന രണ്ടാമത്തെ അവസ്ഥയെ പ്രാപിക്കുക. കാരണം അല്ലാഹു മുഹ്സിൻ അഥവാ ഔദാര്യവാനാകുന്നു. അവന്റെ ഔദാര്യങ്ങളെ ആർക്കും തന്നെ എണ്ണിതിട്ടപ്പെടുത്താൻ സാധിക്കുന്നതല്ല. അവന്റെ ഔദാര്യങ്ങളെ പരിഗണിക്കുന്നത് കൊണ്ട് അവന്റെ ഔദാര്യങ്ങൾ നവം നവങ്ങളായി നിലകൊള്ളുന്നു.

ഇഹ്സാൻ എന്നവാക്കിന് ഹദ്റത്ത് റസൂൽകരീം (സ) അരുൾ ചെയ്ത ഒരു നിർവചനം നീ അല്ലാഹുവിനെ കണ്ട്കൊണ്ടിരിക്കുന്നു എന്നനിലയിൽ അവനെ ആരാധിക്കുക, അല്ലെങ്കിൽ കുറഞ്ഞപക്ഷം അല്ലാഹു നിന്നെ കണ്ട് കൊണ്ടിരിക്കുന്നു എന്ന നിലയിൽ അവനെ ആരാധിക്കുക എന്നതാണ്. ഈ അവസ്ഥയിലും മനുഷ്യനിൽ ഒരു മറ ഉണ്ടായിരിക്കുന്നതാണ്.

എന്നാൽ ഇതിനുശേഷമുള്ള മൂന്നാമത്തെഘട്ടം ഈതാഇദിൽ ഖുർബായുടെതാണ്. അതായത് അല്ലാഹുവിനോട് വ്യക്തിപരമായ സ്നേഹം സംജാതമാകുന്നു. അടിയാറുകളോടുള്ള കടപ്പാടുകളെക്കുറിച്ച് അതിന്റെ അർത്ഥം ആദ്യം തന്നെ പ്രതിപാദിച്ചിരുന്നു. വിശുദ്ധ ഖുർആൻ നമുക്ക് തന്നത് പോലുള്ള ഈ അദ്ധ്യാപനം മറ്റൊരു ഗ്രന്ഥ

ത്തിലും നമുക്ക് കാണാൻ സാധ്യമല്ല എന്നകാര്യവും ഞാൻ പ്രതിപാദിക്കുകയുണ്ടായി. മറ്റെവിടെയും ഒരുദാഹരണവും കാണപ്പെടാത്ത പരിപൂർണ്ണ അദ്ധ്യാപനമാണ് വിശുദ്ധഖുർആൻ ഇവിടെ നൽകുന്നത്. അതായത് جَزَاؤُ سَيِّئَةٍ سَيِّئَةٌ مِّثْلُهَا തിന്മക്കുള്ള പ്രതിഫലം തത്തുല്യമായ ശിക്ഷയാണ്. (42:41)

ഈവചനത്തിൽ ഒരാളുടെ തെറ്റ് പൊറുക്കപ്പെടലിനുള്ള നിബന്ധനയായി പറഞ്ഞിട്ടുള്ളത് ആ തെറ്റ് ചെയ്ത ആളുടെ സംസ്കരണമാണ്. എന്നാൽ യഹൂദമതം പറയുന്നത് കണ്ണിനുപകരം കണ്ണും പല്ലിനുപകരം പല്ലും എന്നാണ്. ഈ അദ്ധ്യാപനത്തിന്റെ ഫലമായി അവരിൽ പ്രതികാര പ്രവണത എത്രമാത്രം ശക്തി പ്രാപിച്ചു എന്നാൽ ഒരു പിതാവ് പ്രതികാരം ചെയ്തില്ലെങ്കിൽ അയാളുടെ പുത്രനോ പൗത്രനോ ഈ കടമ നിർവഹിക്കുവാൻ ബാധ്യസ്ഥനായി തീരുന്നു. ഇതിന്റെ ഫലമായി അവരിൽ ശത്രുതാ മനോഭാവം രൂഢമൂലമാകുകയും അങ്ങിനെ വളരെയധികം കഠിന ഹൃദയരും നിർദയരും ആയിത്തീരുകയും ചെയ്തു.

ഈ അദ്ധ്യാപനത്തിനെതിരായി ക്രൈസ്തവമതം പറയുന്നത് ഒരു കവിളത്ത് ആരെങ്കിലും അടിച്ചാൽ അയാൾക്ക് മറ്റെ കവിളും കാണിച്ചുകൊടുക്കേണമെന്നും, ഒരു നാഴിക നടക്കാൻ പറഞ്ഞാൽ രണ്ടു നാഴിക നടക്കേണമെന്നുമാണ്. ഈ അദ്ധ്യാപനത്തിലുള്ള ന്യൂനത വ്യക്തമാണ്. ഇത് പ്രാവർത്തികമാക്കാൻ ആർക്കും സാധ്യമല്ല. ഈ അദ്ധ്യാപനം അപ്രായോഗീകമാണെന്ന് ക്രിസ്തീയ ഭരണകൂടങ്ങൾ തന്നെ കാണിച്ചു തന്നിരിക്കുന്നു. ഏതെങ്കിലും ഒരു ദുർഭഗൻ ഒരാളുടെ മുഖത്തടിച്ചു പല്ലു കൊഴിച്ചാൽ ആയാൾക്ക് തന്റെ മറ്റേ കവിളത്തും അടിച്ച് പല്ല് കൊഴിപ്പിക്കുവാൻ കാണിച്ചു കൊടുക്കുന്നതിന്നുള്ള ധൈര്യം വല്ല ക്രിസ്ത്യാനിക്കും ഉണ്ടാകുമോ? അങ്ങിനെയാണെങ്കിൽ ആ ദുഷ്ടന് വീണ്ടും ധൈര്യം ഉണ്ടാവുകയും അവൻ അവിടെ സമാധാനഭംഗം ഉണ്ടാക്കുകയും ചെയ്യുന്നതായിരിക്കും. അപ്പോൾ ഈ അദ്ധ്യാപനം ഉത്തമവും അല്ലാഹുവിന്റെ ആജ്ഞാനുസരണം ഉള്ളതും ആണെന്ന് എങ്ങിനെ സമ്മതിച്ചു കൊടുക്കാൻ സാധിക്കും? ഇത് പ്രാവർത്തീകമാക്കുകയാണെങ്കിൽ ഒരു നാട്ടിലേയും സംവിധാനം നില നിൽക്കുന്നതല്ല. ഒരു നാട് ശത്രു പിടിച്ചെടുക്കുകയാണെങ്കിൽ അടു

ത്തനാടും ശത്രുവിന്ന് സ്വയം ഏൽപ്പിച്ച് കൊടുക്കേണ്ടി വരും. അതേ പ്രകാരം ഒരു ഉദ്യോഗസ്ഥൻ അറസ്റ്റ് ചെയ്യപ്പെടുകയാണെങ്കിൽ വേറെ പത്തു പേരെയും പിടിച്ചു കൊടുക്കേണ്ടി വരും. ഈ അദ്ധ്യാപനങ്ങളി ലുള്ള ന്യൂനതയാണ് ഇത്. ഇത് ശരിയല്ല. ഇത്തരം കല്പനകൾ ഒരു നിയമമെന്നോണം പരിമിതമായ ഒരു കാലഘട്ടത്തിലേക്ക് വേണ്ടി മാത്ര മുള്ളവയായിരിക്കാം. എന്നാൽ ആ കാലഘട്ടം അവസാനിച്ചാൽ പ്രസ്തുത കല്പനകൾ കാലഹരണപ്പെട്ടു പോകുന്നതായിരിക്കും.

യഹൂദികൾ 400 സംവൽസരങ്ങൾ അടിമകളായി ജീവിച്ചു വന്ന കാലഘട്ടമായിരുന്നു. ഈ അടിമജീവിതം കാരണം അവരുടെ ഹൃദയ ങ്ങൾ കാഠിന്യമേറിയതായിത്തീർന്നു. അവർ വിദ്വേഷവും വൈരാഗ്യവും ഉള്ളവരായിത്തീർന്നു. ഒരു രാജാവിന്റെ സ്വാഭാവ പ്രകൃതങ്ങൾ അനുസരിച്ചായിരിക്കും ആ കാലത്തു ജീവിക്കുന്ന പ്രജകളുടെ സ്വഭാ വഗുണങ്ങളും എന്നത് നിയതിനിയമമണ്. സിക്കുകാരുടെ കാലത്ത് അധികം ആളുകളും കൊള്ളക്കാരായിത്തീർന്നിരുന്നു. ഇംഗ്ലീഷു കാരുടെ കാലത്ത് സംസ്കാരവും വിദ്യാഭ്യാസവും വ്യാപിച്ചുകൊണ്ടി രിക്കുന്നു. ഓരോ ആളും അതിന്നായി പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. ചുരുക്കത്തിൽ ബനീഇസ്രായീൽ ഫിർഔന്റെ കീഴിൽ അടിമവേല ചെയ്തുകൊണ്ടിരുന്നത് നിമിത്തം അവരിൽ അക്രമം അധികരിച്ചു വന്നു. അതു കൊണ്ട് തൗറാത്തിന്റെ കാലഘട്ടത്തിൽ അദ്ലിന്റെ ആവ ശ്യം നേരിട്ടു. കാരണം ആ ജനങ്ങൾ ഇതിനെക്കുറിച്ചു അശ്രദ്ധരായി രുന്നു. അവർ ക്രൂരന്മാരായിത്തീർന്നിരുന്നു. അതുകൊണ്ട് പല്ലിനുപ കരം പല്ല് വീഴ്ത്തേണ്ടത് ആവശ്യമാണെന്നും ഈ പ്രതികാര നടപടി തങ്ങളുടെ കടമയാണെന്നും അവർ കരുതി.

അതുകൊണ്ട് അല്ലാഹു അവർക്ക് അദ്ൽ മാത്രമല്ല ഇഹ്സാനും ആവശ്യമാണെന്ന് പഠിപ്പിച്ചു. അതു നിമിത്തം ഒരു കവിളത്തടിച്ചാൽ മറ്റേകവിളും കാണിച്ചു കൊടുക്കേണമെന്ന അദ്ധ്യാപനം അല്ലാഹു മസീഹ് മുഖേന അവർക്കു നൽകി. ഇതേ കാര്യത്തിൽ എല്ലാ ശക്തിയും പ്രയോഗിക്കപ്പെട്ടപ്പോൾ അല്ലാഹുതആല അവസാനം ഹദ്റത്ത് റസൂൽ തിരുമേനി (സ) മുഖേന ഈ അദ്ധ്യാപനത്തെ അതിന്റെ പൂർണ്ണതയിലെത്തിച്ചു. തിന്മയുടെ പ്രതികാരം തത്തുല്യമായ തിന്മയാണെന്നാണ് ആ അദ്ധ്യാപനം. എന്നാൽ ഏതൊരാൾ മാപ്പ് കൊടുക്കുന്നുവോ– മാപ്പ് കൊടുക്കുന്നത് കൊണ്ട് അയാളിൽ സംസ്ക

രണമുണ്ടകുന്നു വെങ്കിൽ- അയാൾക്ക് (മാപ്പ് കൊടുക്കുന്നയാൾക്ക്) അല്ലാഹുവിന്റെ പക്കൽ പ്രതിഫലമുണ്ട്. പൊറുത്തു കൊടുക്കണമെന്ന് അദ്ധ്യാപനം കൊടുക്കപ്പെട്ടുവെങ്കിലും കുറ്റം ചെയ്തവന്ന് അതുകൊണ്ട് ഒരു മാറ്റം ഉണ്ടാകുന്നുവെങ്കിൽ മാത്രമെ പാടുള്ളൂവെന്ന് നിബന്ധന വെക്കുകയുണ്ടായി. കാരണം അസ്ഥാനത്ത് പൊറുക്കപ്പെടുന്നത് നഷ്ട ദായകമാണ്.

ഇവിടെ ഒരു കാര്യം ശ്രദ്ധേയമായിട്ടുള്ളത് സംസ്കരണത്തിന്നുള്ള പ്രതീക്ഷയുണ്ടെങ്കിൽ മാപ്പു കൊടുക്കുക തന്നെയാണ് വേണ്ടത്. ഉദാഹരണമായി രണ്ടു സേവകൻമാരുണ്ട്. ഒരാൾ മാന്യനും അനുസര ണഗുണമുള്ളയാളും സൽസ്വഭാവിയും ആണ്. യാദൃശ്ചികമായി അയാ ളിൽ നിന്ന് വല്ലതെറ്റും വന്നുപോയാൾ ആയാൾക്ക് ശിക്ഷകൊടുക്കു ന്നതിനു പകരം അയാൾക്ക് പൊറുത്തു കൊടുക്കുകയാണ് ഉചിതം. ആയാൾക്ക് ശിക്ഷ കൊടുക്കുന്നത് ശരിയല്ല. എന്നാൽ മറ്റെയാൾ തെമ്മാ ടിയും അക്രമിയും അനുസരണമില്ലാത്തവനും നിത്യവും നഷ്ടമു ണ്ടാക്കി കൊണ്ടിരിക്കുന്നവനും ദുഷ്കർമ്മങ്ങളിൽ നിന്നും വിരമിക്കാ ത്തവനും ആണെങ്കിൽ അവനെ ശിക്ഷിക്കാതെ വിട്ടുകളയുകയാണെ ങ്കിൽ അവൻ തെറ്റുകുറ്റങ്ങൾ ചെയ്യുന്നതിൽ ധൈര്യം കാണിച്ചു കൊ ണ്ടിരിക്കും. അതുകൊണ്ട് അവന് ശിക്ഷ തന്നെ നൽകപ്പെടേണ്ടതാ ണ്.

ചുരുക്കത്തിൽ സമയവും സന്ദർഭവും അനുസരിച്ച് പ്രവർത്തി ക്കേണ്ടതാണ്. ഇസ്ലാം നൽകുന്ന അദ്ധ്യാപനമാണ് ഇത്. ഇത് പരി പൂർണ്ണ അദ്ധ്യാപനമാണ്. ഇതിനു ശേഷം പുതിയ ഒരു അദ്ധ്യാപനമോ ശരീഅത്തോ വരുന്നതല്ല. ഹദ്റത്ത് മുഹമ്മദ് മുസ്തഫാ (സ) ഖാത്ത മുന്നബിയ്യീനും വിശുദ്ധഖുർആൻ ഖാത്തമുൽ കുതുബുമാണ്. ഇനി പുതിയ ഒരു കലിമയോ നമസ്ക്കാരക്രമമോ ഉണ്ടകുകയില്ല. റസൂൽ തിരുമേനി(സ) പറഞ്ഞതത്രയും ചെയ്ത് കാണിച്ചു തന്നു. വിശുദ്ധ ഖുർആനിലുള്ളതിനെ ഉപേക്ഷിച്ചുകൊണ്ട് മോക്ഷം പ്രാപ്തമാവുന്ന തല്ല. ഇതിനെ ഉപേക്ഷിക്കുന്ന ആൾ നരകത്തിൽ പതിക്കുന്നതാണ്. ഇതാണ് നമ്മുടെ മതവും വിശ്വാസവും.

ഇതോടെപ്പം ഈ ഉമ്മത്തിനു വേണ്ടി ദിവ്യഭാഷണങ്ങളുടെ കവാടം തുറന്നു കിടക്കുന്നു എന്ന കാര്യവും ഓർമ്മിക്കേണ്ടതാണ്. ഈ കവാടം വിശുദ്ധഖുർആന്റെയും നബിതിരുമേനി(സ)യുടെയും സത്യത്തിനുള്ള

സ്ഥായിയും നവീനവുമായ സാക്ഷ്യമാണ്. അതിന്നായി അല്ലാഹു സൂറ ഫാത്തിഹായിൽ തന്നെ ഒരു പ്രാർത്ഥന പഠിപ്പിച്ചു തന്നിരിക്കുന്നു.

اِهْدِنَا الصِّرَاطَ الْمُسْتَقِيمَ صِرَاطَ الَّذِينَ أَنْعَمْتَ عَلَيْهِمْ അനുഗ്രഹീതരുടെ വഴി സ്വായത്തമാക്കുവാനായി പഠിപ്പിക്കപ്പെട്ട ഈ ദുആയിൽ നബിമാർക്ക് നൽകപ്പെട്ട ശ്രേഷ്ഠതകൾ ലഭിക്കുന്നതിന്നുള്ള സൂചന അടങ്ങിയിരിക്കുന്നു. നബിമാർക്ക് ലഭ്യമായിരുന്ന ശ്രേഷ്ഠത ദൈവീക ജ്ഞാനമാകുന്ന ശ്രേഷ്ഠതയാണ്. ഈ അനുഗ്രഹം അവർക്ക് ദിവ്യഭാഷണം മുഖേനയാണ് ലഭ്യമായിരിക്കുന്നത്. നിങ്ങളും ആഗ്രഹിക്കുന്നത് ഇതുതന്നെയല്ലെ!

വിശുദ്ധഖുർആൻ ഈ ദുആ ചെയ്യാനായി നിർദ്ദേശിച്ചിട്ടും ഇതുകൊണ്ട് ഒരു ഫലവും ഇല്ലെന്നും ഈ ഉമ്മത്തിലുള്ള ഒരു വ്യക്തിക്കും ഈ ദിവ്യാനുഗ്രഹം ലഭ്യമാകുന്നതല്ലെന്നും പുനരുത്ഥാന നാൾ വരെ ഈ കവാടം അടഞ്ഞുതന്നെ കിടക്കുന്നതാണെന്നും കരുതരുത്. അങ്ങനെ കരുതുന്നതുകൊണ്ട് ഇസ്ലാമിന്നും ഹദ്റത്ത് നബികരീം (സ) തിരുമേനിക്കും അവഹേളനഹേതുവാണോ അതല്ല ശ്രേഷ്ടതയാണോ സ്ഥാപിതമാകുന്നത്?

ഞാൻ സത്യമായും പറയുന്നു, ഈ വിശ്വാസം വെച്ചു പുലർത്തുന്നയാൾ ഇസ്ലാമിന്ന് ദുഷ്പേരുണ്ടാക്കുകയാണ് ചെയ്യുന്നത്. അയാൾ ശരീഅത്തിന്റെ കഴമ്പ് മനസ്സിലാക്കുന്നില്ല. ഇസ്ലാമിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളിൽ ഒന്ന്, വെറും നാവുകൊണ്ട് അല്ലാഹു ഏകനാണെന്നും അവന് പങ്കുകാരനാരുമില്ലെന്നും നാവുകൊണ്ട് പറയുക മാത്രമല്ല, മറിച്ച് ശരിക്കും അവൻ അങ്ങനെത്തന്നെയാണെന്ന് ഉൾകൊള്ളുകയും ചെയ്യുക എന്നതാണ്. സ്വർഗനരകങ്ങളെക്കുറിച്ച് വെറും ഒരു സാങ്കല്പികവിശ്വാസം മാത്രമല്ലാതെ ഇഹലോക ജീവിതത്തിൽ തന്നെ സ്വർഗീയ അവസ്ഥകളെക്കുറിച്ചുള്ള ജ്ഞാനം ഉണ്ടാവുകയും അങ്ങിനെ ദുർഭാഗിയായ മനുഷ്യന് മുഴുകിയിരിക്കുന്ന പാപങ്ങളിൽനിന്ന് മോക്ഷം കരസ്ഥമാകുകയും ചെയ്യേണ്ടതാണ്. ഇതു തന്നെയായിരുന്നു മനുഷ്യന്റെ മഹത്തായ ഉദ്ദേശ്യലക്ഷ്യം. ഇപ്പോഴും ഇതുതന്നെയാണ്. ഇതുപോലുള്ള പരിശുദ്ധമായ ഉദ്ദേശ്യലക്ഷ്യം മറ്റൊരു സമുദായത്തിനും തങ്ങളുടെ മതത്തിൽ എടുത്ത് ഉദ്ധരിക്കുവാനോ അതിന്റെ മാതൃക കാണിച്ചു തരുവാനോ സാധിക്കുന്നതല്ല. പറയാൻ ആർക്കും

സാധിക്കും. എന്നാൽ ആർക്കാണ് ഇത് കാണിച്ചു തരുവാൻ സാധിക്കുക?

നിങ്ങൾ വിശ്വസിക്കുന്ന ദൈവത്തിന്റെ അസ്തിത്വത്തിന്ന് വല്ല തെളിവും നിങ്ങളുടെ പക്കൽ ഉണ്ടോ എന്ന് ആര്യസമാജക്കാരോടും ക്രൈസ്തവരോടും ചോദിച്ചപ്പോൾ വെറും വാചക കസർത്ത് കാണിക്കുകയല്ലാതെ അവർക്കൊന്നും തന്നെ കാണിക്കുവാൻ സാധിച്ചിരുന്നില്ല. വിശുദ്ധഖുർആൻ കാണിച്ചുതരുന്ന സത്യ ദൈവത്തെക്കുറിച്ച് അവർ അജ്ഞരാണ്. അവന്റെ അസ്തിത്വം മനസ്സിലാക്കാനുള്ള ഒരേഒരു വഴി ദൈവഭാഷണമാകുന്ന മാർഗമാണ്. ഈ ഒരു മാർഗത്തിലൂടെയാണ് ഇസ്‌ലാം ഇതരമതങ്ങളിൽ നിന്ന് വേറിട്ടു നിൽക്കുന്നത്. എന്നാൽ പരിതാപമെന്നു പറയട്ടെ ഈ മുസ്‌ലീങ്ങൾ എന്നോടുള്ള എതിർപ്പുനിമിത്തം ഇതിനെ നിഷേധിക്കുകയാണ് ചെയ്യുന്നത്.

അല്ലാഹുവിൽ പരിപൂർണ്ണമായും വിശ്വാസം അർപ്പിക്കുന്നത് കൊണ്ട് മാത്രമേ പാപങ്ങളിൽ നിന്ന് മോചനം നേടുവാനുള്ള സൗഭാഗ്യം ലഭിക്കുകയുള്ളു എന്ന കാര്യം തീർച്ചയായും ഓർത്തുകൊള്ളേണ്ടതാണ്. പാപത്തിന്റെ പിടിയിൽ നിന്ന് മോക്ഷം നേടുകയാണ് മനുഷ്യജീവിതത്തിലെ ഏറ്റവും വലിയ ലക്ഷ്യം. വളരെ സുന്ദരമായി തോന്നുന്ന ഒരു സർപ്പത്തെ ഒരു കുഞ്ഞ് പിടിക്കുവാൻ ആഗ്രഹിക്കുകയും മാളത്തിൽ കൈ ഇടുവാൻ സാധിക്കുകയും ചെയ്യുമായിരുന്നു. എന്നാൽ സർപ്പം കൊത്തുകയും അത് മരണത്തിന് കാരണമാകുകയും ചെയ്യുമെന്നറിയുന്ന ഒരു ബുദ്ധിമാൻ ഒരിക്കലും അതിനെ പിടിക്കാനുള്ള ധൈര്യം കാണിക്കുന്നതല്ല. എന്നുമാത്രമല്ല ഏതെങ്കിലും വീട്ടിനകത്ത് പാമ്പ് ഉണ്ടെന്നറിഞ്ഞാൽ അതിൽ പ്രവേശിക്കുകതന്നെയില്ല. അതേ പ്രകാരം നാശകാരിയായ വിഷത്തെക്കുറിച്ചറിയുന്ന ആൾ അത് ഭക്ഷിക്കുവാൻ ധൈര്യം കാണിക്കുന്നതല്ല. അതുകൊണ്ട് ഏത് വരെ പാപം അപകടകരമായ വിഷം ആണെന്ന് അറിയുന്നില്ലയോ അത് വരെ അതിൽ നിന്നും രക്ഷപ്പെടാനാവുന്നതല്ല. ഈ ഉറച്ച വിശ്വാസം ആത്മജ്ഞാനം മൂലമല്ലാതെ സംജാതമാകുന്നില്ല. അല്ലാഹുവിൽ വിശ്വസിക്കുന്നു എന്നു പറയുകയും പാപത്തെ പാപമാണെന്ന് കരുതുകയും ചെയ്യുന്ന ഒരാൾക്ക് എങ്ങനെയാണ് പാപം ചെയ്യുവാനുള്ള ധൈര്യം ഉണ്ടാവുക. അതിനുള്ളകാരണം, പാപത്തെക്കുറിച്ചുള്ള യഥാർത്ഥജ്ഞാനവും ഉൾക്കാഴ്ചയും ദൃഢവിശ്വാസവും ഇല്ലാത്തതാണ്. ഈ കാര്യം

സംജാതമാകുന്നില്ലെങ്കിൽ ഇസ്‌ലാം തന്റെ യഥാർത്ഥ ഉദ്ദേശ്യലക്ഷ്യത്തിൽ പൊള്ളയാണെന്ന് മആദല്ലാഹ് ഏറ്റുപറയേണ്ടി വരുന്നതാണ്. എന്നാൽ അപ്രകാരം അല്ല എന്നു ഞാൻ പറയുന്നു. ഈ ഉദ്ദേശ്യം ഇസ്‌ലാം മാത്രമാണ് പൂർത്തിയാക്കുന്നത്. അതിനുള്ള ഒരേ ഒരു മാർഗ്ഗം ദൈവഭാഷണം ആണ്. കാരണം ഇതു മൂലം ദൈവാസ്തിത്വത്തിൽ പരിപൂർണ്ണ വിശ്വാസം കൈവരുന്നു. അല്ലാഹു വാസ്തവത്തിൽ പാപങ്ങളെ വെറുക്കുകയും ശിക്ഷനൽകുകയും ചെയ്യുന്നുവെന്ന പൂർണ്ണവിശ്വാസം ഇതുകൊണ്ട് ഉണ്ടാകുമെന്ന് മനസ്സിലാകുന്നു. പാപം എന്ന വിഷം ചെറിയതോതിൽ ആരംഭിച്ച് പിന്നീട് വലുതായിത്തീരുകയും അവസാനം കുഫ്റ് വരെ എത്തിക്കുകയും ചെയ്യുന്നു.

ഒരു കാര്യം വാച്യാന്തരേണ പറയുകയാണ്. തങ്ങൾ പാപത്തിൽ നിന്നും പരിശുദ്ധരാവേണമെന്ന് എല്ലാവരും ആഗ്രഹിക്കുന്നു. ഉദാഹരണമായി, ആര്യസമാജക്കാരുടെ വിശ്വാസം ഒരാൾ പാപം ചെയ്താൽ അതിൽ നിന്ന് പരിശുദ്ധിയാർജിക്കുന്നതിന് ശിക്ഷയല്ലാതെ മറ്റൊരു പോംവഴിയും ഇല്ല എന്നാണ്. ഒരു പാപത്തിനു പകരമായി ലക്ഷക്കണക്കിന് ജന്മങ്ങൾ എടുക്കേണമെന്നും ഏതു വരെ മനുഷ്യൻ ഈ ജന്മങ്ങൾ എടുക്കുന്നില്ലയോ അതു വരെ അവന് പാപങ്ങളിൽ നിന്ന് പരിശുദ്ധിയാർജിക്കുവാൻ തന്നെ സാധ്യമല്ലെന്ന് അവർ വിശ്വസിക്കുന്നു. എന്നാൽ ഇതിൽ വളരെയധികം പ്രയാസങ്ങൾ ഉണ്ട്. സർവ്വോപരി എല്ലാ സൃഷ്ടികളും പാപികളായികൊണ്ട് അതിൽ നിന്നും എപ്പോഴാണ് മുക്തി നേടുവാൻ സാധിക്കുക? ഇതിനെക്കാൾ അത്ഭുതകരമായിട്ടുള്ളത്, അവരുടെ വിശ്വാസമനുസരിച്ച് മോക്ഷം ലഭിച്ചവരും ഒരു കാലഘട്ടത്തിനുശേഷം മുക്തി ഗേഹത്തിൽ നിന്ന് പുറം തള്ളപ്പെടുമെന്നാണ്. അപ്പോൾ ഇങ്ങനെ മേക്ഷം ലഭിച്ചാൽ തന്നെ എന്താണ് പ്രയോജനം. മോക്ഷം ലഭിച്ചതിന്നു ശേഷവും എന്തിനാണ് അവരെ മുക്തി ഗേഹത്തിൽ നിന്നും പുറത്താക്കുന്നത് എന്ന് അവരോട് ചോദിച്ചാൽ ചിലർ പറയുന്നത് ഇങ്ങനെ പുറത്താക്കപ്പെടുന്നതിന് ഒരു പാപം ബാക്കി വെക്കുന്നുവെന്നാണ്. ഇത് സർവ്വശക്തനായ ദൈവത്തിന്റെ പണിയാണോ എന്ന് ചിന്തിച്ച് പറയുക. അവരുടെ വിശ്വസം അനുസരിച്ച് ഓരോ ആത്മാവും തന്റെ ആത്മാവിന്റെ സ്വയം സൃഷ്ടാവായിരിക്കെ(നഊദുബില്ലാഹ്) ദൈവം അതിന്റെ സൃഷ്ടാവല്ലാതിരിക്കെ ദൈവത്തിന് കീഴ്പ്പെടേണ്ട ആവശ്യം തന്നെ എന്തിരിക്കുന്നു.

മറ്റൊരു വിഭാഗം ക്രിസ്ത്യാനികളുടേതാണ്, അവർ പാപമോചനത്തിനായി ആവിഷ്കരിച്ച വഴി ഇതാണ്. ഹദ്റത്ത് ഈസാ മസീഹിനെ ദൈവമെന്നും ദൈവപുത്രനെന്നും വിശ്വസിക്കുക. എന്നിട്ട് അദ്ദേഹം നമ്മുടെയെല്ലാം പാപങ്ങളെ ചുമലിലേറ്റികൊണ്ട് കുരിശിൽ മരണപ്പെട്ട് ശപ്തനായി തീർന്നു എന്ന് ഉറച്ചു വിശ്വസിക്കുക. (നഊദ്ബില്ലാഹി മിൻദാലിക്) അല്പമൊന്ന് ചിന്തിക്കുക. മോക്ഷപ്രാപ്തിക്കും ഈ വിശ്വാസത്തിന്നും തമ്മിൽ എന്തു ബന്ധം? പാപങ്ങളിൽ നിന്നും രക്ഷപ്പെടാനുള്ള മാർഗമായി നിർദ്ദേശിച്ചത് ഒരു മനുഷ്യനെ ദൈവമാക്കുക എന്ന കൊടും പാപമാണ്. ഇതിനെക്കാൽ വലിയ പാപം മറ്റെന്താണുള്ളത്? പിന്നീട് ദൈവമാക്കികൊണ്ട് ഉടനെ അദ്ദേഹത്തെ ശപ്തനാക്കുകയും ചെയ്തു. ഇതിനെക്കാൾ വലിയ ധിക്കാരവും മര്യാദകേടും അല്ലാഹുവിനോട് വേറെന്താണ് കാണിക്കാനുള്ളത്? തിന്നുകയും കുടിക്കുകയും മറ്റാവശ്യങ്ങൾ നിർവഹിക്കുകയും ചെയ്യുന്ന ഒരാൾ ദൈവമാക്കപ്പെടുന്നു. എന്നാൽ ഭൂമിയിലോ ആകാശത്തോ വേറെ ദൈവമുണ്ടായിരിക്കരുതെന്ന് തൗറാത്തിൽ എഴുതപ്പെട്ടിരുന്നു. മാത്രമല്ല തങ്ങളുടെ വാതിലുകളിലും ചുമരുകളിലും രേഖപ്പെടുത്തപ്പെട്ട ഈ അദ്ധ്യാപനത്തെ അവഗണിച്ചുകൊണ്ട് തൗറാത്തിൽ പരാമർശിക്കപ്പെടാത്ത പുതിയൊരു ദൈവത്തെയാണ് നിർമ്മിച്ചിരിക്കുന്നത്.

ഞാൻ യഹൂദി പണ്ഡിതന്മാരോട് മറിയമിന്റെ വയറ്റിൽ നിന്ന് ജനിച്ച് യഹൂദികളുടെ കൈകളാൽ അടികൊണ്ട് വലയുന്ന ഒരു ദൈവത്തെക്കുറിച്ച് നിങ്ങൾക്ക് വല്ല വിവരവും ഉണ്ടോ എന്ന് ചോദിച്ചപ്പോൾ യഹൂദി പണ്ഡിതർ ഇത് വെറും ഒരു കറ്റുകെട്ടാണെന്നും തൗറാത്തിൽ ഇത്തരം ഒരു ദൈവത്തെക്കുറിച്ച് ഒരു വിവരവും ഇല്ലെന്നും ഞങ്ങൾ വിശ്വസിക്കുന്ന ദൈവം വിശുദ്ധഖുർആൻ പ്രബോധിക്കുന്ന ഏകദൈവമാണെന്നും എന്നോട് പറയുകയുണ്ടായി. അതായത് എപ്രകാരം വിശുദ്ധഖുർആൻ അല്ലാഹുവിന്റെ ഏകത്വത്തെക്കുറിച്ച് പ്രതിപാദിക്കുന്നുവോ അതേപ്രകാരം തങ്ങൾ തൗറാത്തിന്റെ അടിസ്ഥാനത്തിൽ ഒരു പങ്കുകാരനുമില്ലാത്ത ഏക ദൈവത്തിൽ വിശ്വസിക്കുന്നുവെന്നും ഒരു മനുഷ്യനേയും തങ്ങൾ ദൈവമാക്കുന്നില്ലെന്നും അവർ വ്യക്തമാക്കി.

വാസ്തവത്തിൽ ഒരു സ്ത്രീയുടെ വയറ്റിൽ നിന്നും ജനിക്കുന്ന ഒരു ദൈവത്തെക്കുറിച്ച് തൗറാത്തിൽ പ്രതിപാദിക്കപ്പെട്ടിരുന്നുവെങ്കിൽ

യഹൂദികൾ ഹദ്റത്ത് മസീഹിനെ ഇത്രയധികം അക്രമിക്കുകയും എതിർപ്പുകയും ചെയ്തത് എന്തിന്? അവർ അദ്ദേഹത്തെ കുരിശിൽകൂടി കയറ്റിയില്ലെ? അദ്ദേഹം കുഫ്റാണ് പറയുന്നതെന്ന് ആരോപണം നടത്തി. ഇതിൽ നിന്നും വ്യക്തമായി മനസ്സിലാകുന്നത് അവർ ഈകാര്യം വിശ്വസിക്കുവാൻ ഒരിക്കലും തയ്യാറായിരുന്നില്ല എന്നാണ്.

ചുരുക്കത്തിൽ പാപത്തെ അകറ്റുന്നതിനായി ക്രിസ്ത്യാനികൾ നിർദ്ദേശിക്കുന്ന പ്രതിവിധി സ്വയം പാപം ഉണ്ടാക്കുന്ന ഒന്നാണ്. ഇതിന് പാപമോചനവുമായി ഒരു ബന്ധവും ഇല്ലതന്നെ. അവർ പാപപരിഹാരത്തിനുള്ള പ്രതിവിധി പാപമാണ് വിധിച്ചത്. ഒരു വിധത്തിലും ഉചിതമായ പ്രതിവിധിയല്ല ഇത്. ഇവരുടെ ഉദാഹരണം, തന്റെ യജമാനനെ കൊന്ന കുരങ്ങിന്റെതാണ്. തങ്ങളുടെ സുരക്ഷക്കും പാപങ്ങളിൽ നിന്നുള്ള മോചനത്തിന്നുമായി ഒരിക്കലും പൊറുക്കപ്പെടാത്ത പാപമാണ് തീരുമാനിച്ചിരിക്കുന്നത്. അതായത് ദൈവത്തിന് പങ്കാളിയാക്കിക്കൊണ്ട് ദുർബലനായ ഒരു മനുഷ്യനെ ദൈവമാക്കി.

മുസ്‌ലീങ്ങളെ സംബന്ധിച്ചിടത്തോളം അവർ വിശ്വസിക്കുന്ന ദൈവം, ഒരു വിധത്തിലുള്ള ആക്ഷേപത്തിനോ ആരോപണത്തിനോ വിധേയനല്ല എന്നത് എന്തുമാത്രം സന്തോഷദായകമാണ്. അവർ അല്ലാഹുവിന്റെ സർവ്വശക്തികളിലും വിശ്വാസമർപ്പിച്ചവരാണ്. അവന്റെ എല്ലാ സിഫത്തുകളിലും അവർക്ക് പൂർണ്ണവിശ്വാസമുണ്ട്. എന്നാൽ ഒരു മനുഷ്യനെ ദൈവമാക്കുകയും ദൈവത്തിന്റെ ശക്തികളെ നിഷേധിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം ദൈവത്തിന്റെ അസ്ഥിത്വവും നാസ്തികതയും ഒരു പോലെയാണ്. എപ്രകാരം എന്നാൽ ഉദാഹരണമായി ആര്യസമാജക്കാരുടെ വിശ്വാസം ലോകത്തുള്ള ഓരോ അണുവും സ്വയംഭൂവാണെന്നും ദൈവം ആരെയും സൃഷ്ടിച്ചിട്ടില്ല എന്നുമാണ്. ഇനിപറയുക, ഒരു കണത്തിന്റെയും സൃഷ്ടാവ് ദൈവം അല്ലാതിരിക്കെ അതിന്റെ നിലനിൽപ്പിന്നുവേണ്ടി അവന്റെ ആവശ്യം തന്നെ എന്താണ്? എല്ലാ ശക്തികളും സ്വയം സൃഷിടിക്കപ്പെട്ടവയും അവയ്ക്ക് തങ്ങളുടെ സമന്വയത്തിനും വിഭജനത്തിന്നുമുള്ള ശക്തികൾ സംജാതവുമാണെങ്കിൽ പിന്നെ അവയ്ക്ക് ദൈവസാന്നിദ്ധ്യത്തിന്റെ ആവശ്യം എന്താണെന്ന് നീതിപൂർവ്വം പറയുക. ഞാൻ മനസ്സിലാക്കുന്നത് ഈ വിശ്വാസം വെച്ചു പുലർത്തുന്ന ആര്യസമാജക്കാർക്കും നാസ്തികൾക്കുമിടയിൽ ചെറിയൊരന്തരം മാത്രമെ ഉള്ളൂഎന്നാണ്.

ഇസ്ലാം മാത്രമാണ് പരിപൂർണ്ണവും ജീവസ്സുറ്റതുമായ മതം. ഇസ്ലാമിന്റെ മഹത്വവും പ്രതാപവും പ്രകടമാകേണ്ടുന്ന സമയം ഇതാ സമാഗതമായിരിക്കുന്നു. ഈ ഒരു ഉദ്ദേശ്യവുമായിട്ടാണ് ഞാൻ നിയോഗിതനായിരിക്കുന്നത്.

ഉപരിലോകത്ത് നിന്നു ഇറങ്ങികൊണ്ടിരിക്കുന്ന പ്രകാശങ്ങളെയും അനുഗ്രഹങ്ങളെയും വിലമതിക്കേണ്ടത് മുസ്ലിങ്ങളുടെ കടമയാണ്. തക്കസമയത്ത് അല്ലാഹുവിന്റെ സഹായം അവർക്കുണ്ടായി എന്നകാര്യത്തിൽ അല്ലാഹുവിന് കൃതജ്ഞതയുള്ളവരായി തീരുക. അല്ലാഹുവിന്റെ വാഗ്ദാനമനുസരിച്ച് ഈ ആപൽഘട്ടത്തിൽ അവർക്ക് സഹായം നൽകി. എന്നാൽ അല്ലാഹുവിന്റെ ഈ അനുഗ്രഹത്തെ വിലമതിക്കാതിരിക്കുകയാണെങ്കിൽ അല്ലാഹു അത്തരക്കാരെ അൽപം പോലും പരിഗണിക്കുകയില്ല. അവൻ തന്റെ ജോലി പൂർത്തിയാക്കുക തന്നെ ചെയ്യും. എന്നാൽ അവർക്ക് അഹോ കഷ്ടം. ഞാൻ വളരെശക്തമായും പൂർണ്ണ വിശ്വാസത്തോടും ഉൾകാഴ്ച്ചയോടും കൂടി പറയുകയാണ്, ഇതരമതങ്ങളെ മായിച്ചു കളയുകയും ഇസ്ലാമിന്ന് വിജയവും ശക്തിയും നൽകുകയും ചെയ്യേണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നു. അല്ലാഹുവിന്റെ ഈ ഉദ്ദേശ്യത്തെ എതിരിടുവാൻ ഒരു കരത്തിനും ശക്തിക്കും സാധ്യമല്ല. അവൻ فَعَّالٌ لِّمَا يُرِيدُ താനുദ്ദേശിക്കുന്നതെന്തും അവൻ പ്രവർത്തിക്കുന്നവനാണ്.(85:17)

മുസ്ലീങ്ങളെ! ഓർത്തുകൊള്ളുക. അല്ലാഹു എന്നിലൂടെ നിങ്ങൾക്ക് ഈ സുവാർത്ത അറിയിച്ചിരിക്കുകയാണ്. ഞാൻ എന്റെ സന്ദേശം എത്തിച്ചിരിക്കുന്നു. അത് ശ്രവിക്കുന്നതും ശ്രവിക്കാതിരിക്കുന്നതും നിങ്ങളുടെ ഇഷ്ടമാണ്. ഹദ്റത്ത് ഈസാനബി(അ) മരിച്ചു പോയിക്കുന്നു എന്നത് തികച്ചും സത്യമാണ്. വാഗ്ദാനം ചെയ്യപ്പെട്ട ആൾ താനാണെന്ന് അല്ലാഹുവിന്റെ പേരിൽ ഞാൻ ആണയിട്ട് പറയുകയാണ്. ഇസ്ലാമിന്റെ ജീവിതം ഈസാനബിയുടെ മരണത്തിലാണ് ഉള്ളത് എന്നതും ഒരു ഉറച്ച സത്യമാണ്.

ഈ പ്രശ്നത്തെ കുറിച്ച് ചിന്തിക്കുകയാണെങ്കിൽ അത് ക്രിസ്തു മതത്തിന്റെ പര്യവസാനം കുറിക്കുന്നതാണെന്ന് നിങ്ങൾക്ക് മനസ്സിലാക്കാൻ സാധിക്കുന്നതാണ്. ഇതു ക്രിസ്തുമതത്തിന്റെ അടിസ്ഥാന സ്തൂപമാകുന്നു. ഇതിൻമേലാണ് ഈ മതത്തിന്റെ കെട്ടിടം

തന്നെ നിലനിൽക്കുന്നത്. ഇതിനെ വീഴാൻ അനുവദിക്കുക. എന്റെ എതിരാളികൾ ദൈവഭയത്തോടും തഖ്‌വയോടും കൂടി ഈ പ്രശ്നം കൈകാര്യം ചെയ്തിരുന്നുവെങ്കിൽ ഈ പ്രശ്നം വളരെ വ്യക്തമായ രീതിയിൽ പരിഹരിക്കപ്പെട്ടേനെ. എന്നാൽ ക്രൂരത കൈവെടിഞ്ഞുകൊണ്ട് സംതൃപ്തി നേടാനുള്ള ഉദ്ദേശ്യത്തോട്കൂടി ആത്മാർത്ഥമായി എന്നെ സമീപിച്ച ഒരാളുടെ പേരെങ്കിലും പറയുക. എന്റെ പേരു പരാമർശിക്കപ്പെടുമ്പോൾ തന്നെ വായിൽ നിന്ന് നുരയും പതയും വരികയും അസഭ്യം പുലമ്പുകയും ചെയ്യുന്ന അവസ്ഥയാണ് അവരുടേത്. ഈ രീതിയിൽ ആർക്കെങ്കിലും സത്യം സ്വായത്തമാക്കുവാൻ സാധിക്കുമോ?

ഞാൻ അവരുടെ മുമ്പാകെ വിശുദ്ധഖുർആന്റെ സ്പഷ്ടമായ തെളിവുകൾ സമർപ്പിക്കുന്നു. ഹദീസ് വെക്കുന്നു. സഹാബാക്കളുടെ ഇജ്മാഅ്(ഏകകണ്ഠമായ അഭിപ്രായം) അവരുടെ മുമ്പാകെ സമർപ്പിക്കുന്നു. എന്നാൽ ഈ വാക്കുകൾ ഒന്നും ശ്രവിക്കാതെ കാഫിർ കാഫിർ, ദജ്ജാൽ ദജ്ജാൽ എന്നും മറ്റും മുറവിളി കൂട്ടികൊണ്ടിരിക്കുന്നു. മസീഹ് ജീവനോട് കൂടി ആകാശത്ത് കയറിപ്പോയിരിക്കുന്നു എന്ന് നിങ്ങൾ ഖുർആനിൽ നിന്നും സ്ഥാപിച്ച് കണിക്കുക എന്നും റസൂൽ തിരുമേനി (സ) ഉപരിലോകത്ത് കണ്ട ദൃശ്യത്തിന്നെതിരായി വല്ല തെളിവും കാണിക്കുക എന്നും ഹദ്റത്ത് അബൂബക്കറിന്റെ സാന്നിദ്ധ്യത്തിൽ ഹദ്റത്ത് റസൂൽ തിരുമേനി(സ)യുടെ വിയോഗാവസരത്തിൽ ഉണ്ടായ സഹാബാക്കളുടെ ഒന്നാമത്തെ ഇജ്മാഇന്നെതിരായി വല്ല തെളിവും കാണിക്കുവാൻ സാധിക്കുമോ എന്നും ചോദിച്ചാൽ ഉത്തരമില്ല.

അവസാനകാലത്ത് ആഗതനാകുന്ന മസീഹിബ്നു മറിയം അതേ ഇസ്റായീൽ പ്രവാചകനല്ലെങ്കിൽ വരാനിരിക്കുന്ന ആൾക്ക് ഈ പേര് എന്തിന് നൽകപ്പെട്ടു എന്നു ചിലർ മുറവിളി കൂട്ടുന്നു. ഈ ആക്ഷേപം എത്രമാത്രം വിഢിത്വമാണെന്ന് ഞാൻ ചോദിക്കുന്നു. അത്ഭുകരമെന്നു പറയട്ടെ, ഈ ആക്ഷേപകർക്ക് തങ്ങളുടെ മക്കളുടെ പേര് മൂസ, ഈസ, ദാവൂദ്, അഹ്മദ്, ഇബ്രാഹീം, ഇസ്മാഈൽ എന്നൊക്കെ വെക്കാവുന്നതാണ്. എന്നാൽ അല്ലാഹു ആരുടെയെങ്കിലും പേര് ഈസാ എന്നു വെക്കുകയാണെങ്കിൽ അത് ഇവർക്ക് ആക്ഷേപകരമാണ്. വരാനിരിക്കുന്ന വാഗ്ദത്തമസീഹിനൊപ്പം അടയാളങ്ങളും ദൃഷ്ടാന്തങ്ങളും ഉണ്ടോ എന്നതാണ് ഇവിടെ ശ്രദ്ധിക്കേണ്ട കാര്യം. അവർക്ക്

ഈ അടയാളങ്ങളും ദൃഷ്ടാന്തങ്ങളും മനസ്സിലാക്കാൻ സാധിച്ചിരുന്നുവെങ്കിൽ നിഷേധിക്കുവാനുള്ള ധൈര്യം ഉണ്ടാകുമായിരുന്നുല്ല. എന്നാൽ അവർ ഒരു വിധത്തിലുള്ള അടയാളങ്ങളേയും ദൈവീക സഹായങ്ങളേയും പരിഗണിച്ചില്ല. മറിച്ചു വാദം കേട്ടമാത്രയിൽ അൻത കാഫിർ, നീ കാഫിർ ആണെന്നു പറയുകയാണുണ്ടായത്.

പ്രവാചകന്മാരുടെയും ദൈവനിയുക്തരുടെയും സത്യം തിരിച്ചറിയുന്നതിന്ന് അവരുടെ അത്ഭുതങ്ങളും അടയാളങ്ങളും തന്നെ മതിയായതാണെന്നതാണ് നിയതിനിയമം. എപ്രകാരമെന്നാൽ ഗവർമെന്റിൽ നിന്നും ഏതെങ്കിലും ഒരു ഉദ്യോഗസ്ഥൻ നിയമിക്കപ്പെടുകയാണെങ്കിൽ അയാൾക്ക് തിരിച്ചറിയാനുള്ള അടയാളം നൽകപ്പെടുന്നു. അതേപ്രകാരം ദൈവനിയുക്തരായവരെ തിരിച്ചറിയുന്നതിന്നും അടയാളങ്ങളുണ്ട്. അല്ലാഹു എന്റെ സത്യത്തിന് സാക്ഷ്യങ്ങളായി ഒന്നോ രണ്ടോ ഇരുന്നൂറോ അല്ല, ലക്ഷകണക്കിന്ന് അടയാളങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നുവെന്ന് ഞാൻ വാദിക്കുന്നു. ഈ അടയാളങ്ങൾ ആരും അറിയാത്തതല്ല. പ്രത്യുത ലക്ഷക്കണക്കിന്ന് ആളുകൾ അതിന് സാക്ഷികളാണ്. ഈ സമ്മേളനത്തിലും നൂറുകണക്കിലുള്ള സാക്ഷികൾ ഉണ്ടാവാം എന്ന് എനിക്ക് പറയുവാൻ സാധിക്കും. ആകാശത്തു നിന്നും എനിക്കായി ദൃഷ്ടാന്തങ്ങൾ പ്രത്യക്ഷമായി. ഭൂമിയിൽ നിന്നും വെളിപ്പെട്ടു. എന്റെ വാദവുമായി ബന്ധപ്പെട്ടതും പൂർവീക പ്രവാചകന്മാരും ഹദ്റത്ത് മുഹമ്മദ് നബി(സ) തിരുമേനിയും മുൻകൂട്ടി പ്രവചിച്ചതുമായ ആ അടയാളങ്ങൾ പൂർത്തിയായി. ഉദാഹരണമായി അവയിൽ ഒന്ന് നിങ്ങൾ എല്ലാവരും കണ്ടിരിക്കുന്ന സൂര്യചന്ദ്രഗ്രഹണം എന്ന അടയാളമാണ്. മഹ്ദീ മസീഹിന്റെ കാലത്ത് റമദാൻ മാസത്തിൽ സൂര്യനും ചന്ദ്രനും ഗ്രഹണമുണ്ടാവുന്നതാണെന്ന് സഹീഹായ ഹദീസിൽ മുന്നറിയിപ്പ് നൽകപ്പെട്ടിരുന്നു. ഈ അടയാളം പൂർത്തിയായോ ഇല്ലയോ എന്ന് നിങ്ങൾ തന്നെ പറഞ്ഞുതരിക. താൻ ഈ അടയാളം കണ്ടിട്ടില്ല എന്ന് ആർക്കെങ്കിലും പറയുവാൻ സാധിക്കുമോ?

അതേപ്രകാരം ആ കാലത്ത് പ്ലേഗ് പത്താളുകളിൽ ഏഴാളുകൾ എന്ന തോതിൽ മരണപ്പെടും വണ്ണം കഠിനമായി വ്യാപിക്കുന്നതാണെന്നും പ്രവചിക്കപ്പെട്ടിട്ടുണ്ട്. ഈ പ്ലേഗിന്റെ അടയാളം പ്രകടമായിട്ടുണ്ടോ ഇല്ലേ എന്ന് നിങ്ങൾ തന്നെ പറയുക. അക്കാലത്ത് ഒട്ടകം ഉപേക്ഷിക്കപ്പെടുംവണ്ണം പുതിയ പുതിയ വാഹനങ്ങൾ പ്രത്യക്ഷപ്പെടുമെന്നും രേഖപ്പെട്ടിട്ടുണ്ട്. തീവണ്ടി മുതലായ വാഹനങ്ങൾ മൂലം ഈ

അടയാളവും പൂർത്തിയായില്ലെ? ഞാനെത്ര കണ്ടാണ് ഇവയൊക്കെ വിവരിക്കേണ്ടത്? അടയാളങ്ങളുടെ വലിയ ഒരു ശൃംഖല തന്നെ ഇവിടെ കാണപ്പെടുന്നു.

ഇനി ചിന്തിച്ചാലും! വാദിയായ ഞാൻ ദജ്ജാലെന്നും കള്ളവാദിയെന്നും മുദ്രകുത്തപ്പെടുകയുണ്ടായി. എന്നിട്ടും ഒരു വ്യാജവാദിയായ എനിക്കായി ഇത്രയധികം അടയാളങ്ങൾ പൂർത്തീകരിക്കപ്പെടുക എന്നത് അത്ഭുതം തന്നെ. ഞാനല്ലാതെ മറ്റൊരാളാണ് വരേണ്ടതെങ്കിൽ പിന്നെ ആ ആൾക്ക് എന്തടയാളമാണ് അവശേഷിക്കുക? അല്പമെങ്കിലും നീതി കാണിക്കൂ. അല്ലാഹുവിനെ ഭയപ്പെടുക. അല്ലാഹു ഏതെങ്കിലും വ്യാജവാദിയെ ഇവ്വിധം സഹായിക്കാറുണ്ടോ? എനിക്കെതിരിൽ വന്നവരെല്ലാം പരാജിതരായി എന്നകാര്യം അത്ഭുതമല്ലെ? ഏതെല്ലാം ആപത്തുകളിലും അപകടങ്ങളിലുമാണ് എന്റെ എതിരാളികൾ എന്നെ ചാടിക്കാൻ തുനിഞ്ഞിരുന്നത് അവയിൽ നിന്നെല്ലാം അല്ലാഹു എന്നെ സുരക്ഷിതനായും ഉദ്ദേശ്യസാഫല്യം ലഭിച്ചവനായും രക്ഷപ്പെടുത്തി. വ്യാജന്മാരോട് അല്ലാഹു ഇങ്ങനെയാണോ പെരുമാറുക എന്ന് സത്യം ചെയ്ത് ആരെങ്കിലും പറയട്ടെ.

എന്നെ എതിർത്തു കൊണ്ടിരുന്ന ഉലമാക്കൾക്ക് എന്തുപറ്റി എന്നു ഞാൻ പരിതാപപ്പെടുകയാണ്. അവർ വിശുദ്ധഖുർആനും ഹദീസുകളും എന്തുകൊണ്ട് സശ്രദ്ധം പാരായണം ചെയ്യുന്നില്ല. ഇതിനു മുമ്പ് കഴിഞ്ഞുപോയ ഉമ്മത്തിലെ മഹാത്മാക്കളെല്ലാം തന്നെ വാഗ്ദത്ത മസീഹിന്റെ ആഗമനം (ഹിജ്റ വർഷം) പതിനാലാം നൂറ്റാണ്ടാണെന്ന് പറഞ്ഞു കൊണ്ടിരുന്നു എന്ന കാര്യം അവർ അറിയുന്നില്ലെ? എല്ലാ ദിവ്യദർശകരുടെ ദർശനങ്ങളും ഇവിടം വന്നെത്തി നിൽക്കുന്നു. വാഗ്ദത്ത മസീഹിന്റെ ആഗമനം പതിനാലാം നൂറ്റാണ്ടിനപ്പുറം പോകില്ല എന്ന് ഹിജജുൽകിറാമ എന്ന ഗ്രന്ഥം വ്യക്തമായി രേഖപ്പെടുത്തുന്നു. വന്യമൃഗങ്ങൾകൂടി അഭയം തേടിയ നൂറ്റാണ്ടാണ് പതിമൂന്നാം നൂറ്റാണ്ടെന്നും പതിനാലാം നൂറ്റാണ്ട് അനുഗ്രഹീത നൂറ്റാണ്ടായിരിക്കുമെന്നും ഇവർ തന്നെ മിമ്പറുകളിൽ കയറി നിന്നുകൊണ്ട് പ്രസംഗിച്ചു കൊണ്ടിരുന്നു. എന്നാൽ എന്താണ് ഉണ്ടായത്? പതിനാലാം നൂറ്റാണ്ടിൽ വാഗ്ദാനം ചെയ്യപ്പെട്ട ഇമാമിന്ന് പകരമായി വന്നത് ഒരു വ്യാജവാദിയാണ്!! എന്നു മാത്രമല്ല, അയാളെ പിന്താങ്ങികൊണ്ട് ആയിരക്കണക്കിന്, ലക്ഷകണക്കിന് അടയാളങ്ങൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. അല്ലാഹു ഓരോ രംഗത്തും എതിർപ്പിലും അയാളെ സഹായിച്ചു

കൊണ്ടിരുന്നു. ഈ കാര്യങ്ങളെക്കുറിച്ച് അൽപ്പം ചിന്തിച്ച് മറുപടി പറയുക. വായകൊണ്ട് എന്തെങ്കിലും പറയുക എന്നത് എളുപ്പമാണ്. എന്നാൽ അല്ലാഹുവിനെ ഭയന്ന് കൊണ്ട് സംസാരിക്കുക എന്നത് പ്രയാസകരമാണ്.

ഇതുകൂടാതെ ഈ കാര്യം കൂടി ശ്രദ്ധേയമാണ്. അല്ലാഹു ഒരു വ്യാജവാദിക്കും കറ്റുകെട്ടുകാരനും ഹദ്റത്ത് റസൂൽ തിരുമേനി(സ)ക്ക് ലഭിച്ചതിലും ഉപരി കാലപരിധി നൽകുന്നതല്ല. എനിക്ക് ഇപ്പോൾ 67 വയസ്സായി. എന്റെ നിയോഗിത കാലഘട്ടം 23 വർഷത്തിൽ അധികമായി. ഞാൻ യഥാർത്ഥത്തിൽ ഒരു വ്യാജവാദിയായിരുന്നുവെങ്കിൽ അല്ലാഹു ഈ പ്രസ്ഥാനത്തെ ഇത്രയധികം നീട്ടിക്കൊണ്ടു പോകുമായിരുന്നില്ല.

നിങ്ങളുടെ ആഗമനം കൊണ്ട് എന്തു പ്രയോജനമാണ് ഉണ്ടായത് എന്ന് ചിലർ ചോദിക്കുന്നു. ഓർത്തു കൊള്ളുക, എന്റെ വരവിന്ന് രണ്ട് ഉദ്ദേശ്യങ്ങളാണ് ഉള്ളത്. ഒന്നാമത് ഇസ്‌ലാമിനുമേൽ ഇതരമതങ്ങൾക്ക് ഇന്നുണ്ടായ വിജയം ഇല്ലാതാക്കുക എന്നതാണ്. ഇന്ന് ഇതരമതസ്ഥരെല്ലാം ഇസ്‌ലാമിനെ കാർന്നുതിന്നുകൊണ്ടിരിക്കുകയാണ്. ഇന്ന് ഇസ്‌ലാം ഏറ്റവും ദുർബലനായ അനാഥ ശിശുവിനെപ്പോലെ ആയിരിക്കുന്നു. വ്യാജമതങ്ങളുടെ ആക്രമണങ്ങളിൽ നിന്നും ഇസ്‌ലാമിനെ സംരക്ഷിക്കുവാനും ഇസ്‌ലാമിന്റെ ശക്തിമത്തായ തെളിവുകളാലും ദൃഷ്ടാന്തങ്ങളാലും അതിന്റെ സത്യത്തെ തെളിയിക്കുവാനും ആണ് ഈ കാലത്ത് അല്ലാഹു എന്നെ നിയോഗിച്ചിരിക്കുന്നത്. ഈ അടയാളങ്ങൾ പ്രമാണപരമായ തെളിവുകൾ മാത്രമല്ല, ഇസ്‌ലാമിനെ ബലപ്പെടുത്തുവാനും സഹായിക്കുവാനും ആയി എപ്പോഴും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ദൈവീക പ്രകാശങ്ങളും അനുഗ്രഹങ്ങളുമാണ്.

നിങ്ങൾ പാതിരിമാരുടെ റിപ്പോർട്ടുകൾ വായിക്കുകയാണെങ്കിൽ അവർ ഇസ്‌ലാമിന്നെതിരായി എന്തെന്തെല്ലാം സജ്ജീകരണങ്ങളും ഏർപ്പാടുകളും ആണ് ഒരുക്കികൊണ്ടിരിക്കുന്നതെന്നും അവരുടെ ഓരോ പത്രമാസികയും എത്രയെണ്ണമാണ് പ്രസിദ്ധീകൃതമായികൊണ്ടിരിക്കുന്നതെന്നും മനസ്സിലാക്കാവുന്നാണ്. ഈ സ്ഥിതിയിൽ ഇസ്‌ലാമിന്ന് ശക്തിയും പുരോഗതിയും നൽകേണ്ടത് വളരെ ആവശ്യവും അനിവാര്യവുമാണ്. ഈയൊരു ഉദ്ദേശ്യനിർവഹണത്തിന്നായിട്ടാണ് അല്ലാഹു എന്നെ നിയോഗിച്ചിരിക്കുന്നത്. ഇസ്‌ലാമിന്ന് വിജയം ലഭിക്കുക തന്നെ ചെയ്യും എന്ന് ഞാൻ ഉച്ചൈസ്തരം ഉൽഘോഷിക്കുകയാണ്. അതിന്റെ

ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. എന്നാൽ ഒരു കാര്യം സത്യമാണ്. ഈ വിജയത്തിന്നായി വാളിന്റെയോ തോക്കിന്റെയോ ആവശമില്ല. അല്ലാഹു എന്നെ ആയുധങ്ങളോടുകൂടിയല്ല നിയുക്തനാക്കിയിരിക്കുന്നത്. അങ്ങനെ കരുതുന്നയാൾ ഇസ്ലാമിന്റെ വിഡ്ഢിയായ ഗുണകാംക്ഷിയാണ്.

മതത്തിന്റെ പരമമായ ലക്ഷ്യം ഹൃദയങ്ങളെ കീഴ്പ്പെടുത്തുകയാണ്. ഈ ലക്ഷ്യം വാൾകൊണ്ട് നേടിയെടുക്കുവാൻ സാധ്യമല്ല. ഹദ്റത്ത് റസൂൽകരീം (സ) വാളെടുത്തിരുന്നത് ഞാൻ പലവുരു വ്യക്തമാക്കിയിരുന്നത് പോലെ, സ്വയം സംരക്ഷണത്തിനും പ്രതിരോധത്തിന്നും വേണ്ടി മാത്രമായിരുന്നു. അതും എതിരാളികളുടെയും ശത്രുക്കളുടെയും ആക്രമണങ്ങളും മർദ്ദനങ്ങളും സീമാതീതമായി വർദ്ധിക്കുകയും മുസ്ലീങ്ങളുടെ രക്തം കൊണ്ട് ഭൂമി ചെഞ്ചായമാക്കപ്പെടുകയും ചെയ്തപ്പോൾ മാത്രമായിരുന്നു. ചുരുക്കത്തിൽ എന്റെ ആഗമനോദ്ദേശ്യം അന്യമതങ്ങളുടെ മേൽ ഇസ്ലാമിന്ന് വിജയം നൽകുക എന്നതാണ്.

രണ്ടാമത്തെ ആഗമനോദ്ദേശ്യം ഇതാണ്. തങ്ങൾ നമസ്കാരം അനുഷ്ഠിക്കുകയും ഇതര കർമ്മങ്ങൾ ചെയ്യുകയും ചെയ്യുന്നു എന്ന് ജനങ്ങൾ പറയുന്നു. എന്നാൽ ഇത് വെറും നാവുകൊണ്ടുള്ള ഗണനങ്ങൾ മാത്രമാണ്. എന്നാൽ അതിന്നായി ഇസ്ലാമിന്റെ കഴമ്പും വേരും ആയ ആത്മീയാനുഭൂതി അവരിൽ സംജതമാക്കേണ്ട ആവശ്യമുണ്ട്. ഏതുവരെ ഹദ്റത്ത് അബൂബക്കർ (റ), ഉമർ (റ), ഉസ്മാൻ(റ), അലി (റ) എന്നിവരുടെ നിറം സ്വായത്തമാക്കുന്നില്ലയോ അതു വരെ ആരും തന്നെ യഥാർത്ഥ മുഅ്മിനും മുസൽമാനും ആയിത്തീരുന്നില്ല എന്നാണ് ഞാൻ കരുതുന്നത്. അവർ ലോകത്തെ സ്നേഹിച്ചവർ ആയിരുന്നില്ല. പ്രത്യുത അവർ തങ്ങളുടെ ജീവിതങ്ങളെ അല്ലാഹുവിന്റെ തിരുസന്നിദ്ധിയിൽ സമർപ്പിച്ചവരായിരുന്നു. എന്നാൽ ഇപ്പോൾ എല്ലാം തന്നെ ദുൻയാവിന്ന് വേണ്ടി മാത്രമുള്ളതായി തീർന്നിരിക്കുകയാണ്. അല്ലാഹുവിന്നായിട്ട് ഒന്നും അവശേഷിച്ചിട്ടില്ലാത്ത രീതിയിൽ ജനങ്ങൾ ഭൗതീകതയിൽ മുഴുകിയിരിക്കുകയാണ്. വ്യാപാരമാകട്ടെ, കെട്ടിടനിർമ്മാണമാകട്ടെ എല്ലാം തന്നെ ദുൻയാവിന്ന് വേണ്ടി മാത്രമുള്ളതായി തീർന്നിരിക്കുന്നു. എന്നു മാത്രമല്ല നമസ്കരിക്കുകയും വ്രതമനുഷ്ഠിക്കുകയും ചെയ്യുന്നത് കൂടി ദുൻയാവിന് വേണ്ടി മാത്രമുള്ളതായി തീർന്നിരിക്കുകയാണ്. ലൗകീകരുടെ സാമീപ്യം ലഭിക്കുന്നതിന്നായിട്ടാണ് എല്ലാം

അനുഷ്ഠിക്കുന്നത്. എന്നാൽ മതപരമായ ശ്രദ്ധ അല്പം പോലും ഇല്ല. ഇസ്ലാമിന്റെ സ്വീകാര്യതയും സ്വീകരണവും ഇത് മാത്രമാണെ ന്നാണോ കരുതപ്പെടുന്നത് എന്നകാര്യം ഓരോ ആൾക്കും മനസ്സിലാ ക്കേണ്ടതുണ്ട്. അതല്ല ഉന്നതമായ മറ്റെന്തെങ്കിലും ആണോ ലക്ഷ്യമാ യിട്ടുള്ളത്?

ഒരു വിശ്വാസി വിശുദ്ധീകരിക്കപ്പെടുകയും അവരിൽ മല ക്കുകളുടെ സ്വഭാവഗുണങ്ങൾ നിറക്കപ്പെടുകയും ചെയ്യുമെന്നും ഞാൻ മനസ്സിലാക്കുന്നു. ദൈവീകസാമീപ്യം കരഗതമാകുന്നതനുസരിച്ച് അയാ ൾ ദൈവഭാഷണം കേൾക്കുന്ന ആളും അതിൽ നിന്നും തൃപ്തി അട യുന്ന ആളും ആയിത്തീരുന്നു. തങ്ങൾക്കീ സ്ഥാനം ലഭ്യമാണോ എന്ന് നിങ്ങളിൽ ഓരോ ആളും തന്റെ ഹൃദയത്തിൽ ചിന്തിച്ച് നോക്കട്ടെ. നിങ്ങൾ വെറും തൊലിയിലും പുറംമോടിയിലും സംതൃപ്തരായിരി ക്കുകയാണെന്ന് സത്യമായും പറയുന്നു. വാസ്തവത്തിൽ ഇത് ഒന്നുമ ല്ല. അല്ലാഹു കഴമ്പാണിഷ്ടപ്പെടുന്നത്.

ചുരുക്കത്തിൽ എന്റെ ആഗമനോദ്ദേശ്യം പുറത്ത് നിന്ന് ഉണ്ടാ കുന്ന ഇസ്ലാമിന്നെതിരിലുള്ള ആക്രമണങ്ങളെ പ്രതിരോധിക്കുക എന്നതോടൊപ്പം മുസ്ലീങ്ങളിൽ ഇസ്ലാമിന്റെ ആത്മാവും അതിന്റെ യാഥാർത്ഥ്യവും സംജാതമാക്കുകയും ചെയ്യുക എന്നതാണ്. ഞാൻ ആഗ്രഹിക്കുന്നത് മുസ്ലീങ്ങളുടെ ഹൃദയങ്ങളിൽ അല്ലാഹുവിന്ന് പക രമായി കുടി കൊള്ളുന്ന ലൗകീകമായ വിഗ്രഹങ്ങൾ ചിന്നി ചിതറി പ്പോകേണമെന്നാണ്. ഈ വിഗ്രഹം കാരണം അവരുടെ എല്ലാവിധ ത്തിലുള്ള പ്രതീക്ഷകളും വഴക്കുകളും സമാധാന ഉടമ്പടികളും എല്ലാം തന്നെ ലോകത്തിന്നു വേണ്ടി മാത്രമായിരിക്കുന്നു. അതിനെ ഉടച്ച് അവിടെ അല്ലാഹുവിന്റെ മാഹാത്മ്യവും അവന്റെ പ്രതാപവും അവ രുടെ ഹൃദയങ്ങളിൽ നിലനിർത്തുകയും അങ്ങനെ ഈമാന്റെ വൃക്ഷം നവം നവങ്ങളായി ഫലങ്ങൾ നൽകുന്നതുമായിത്തീരണം. ഇപ്പോൾ വൃക്ഷത്തിന്റെ ബാഹ്യരൂപം മാത്രമാണുള്ളത്. എന്നാൽ യഥാർത്ഥ വൃക്ഷം കാണപ്പെടുന്നില്ല. യഥാർത്ഥ വൃക്ഷത്തെക്കുറിച്ച് അല്ലാഹു പറ യുന്നു.

أَلَمْ تَرَ كَيْفَ ضَرَبَ اللّٰهُ مَثَلًا كَلِمَةً طَيِّبَةً

كَشَجَرَةٍ طَيِّبَةٍ أَصْلُهَا ثَابِتٌ وَفَرْعُهَا

فِي السَّمَاءِ تُؤْتِي أُكُلَهَا كُلَّ حِينٍ بِإِذْنِ رَبِّهَا

(അല്ലാഹു ഒരു ഉപമ(പരിപൂർണ്ണവും പരിശുദ്ധവുമായ ഒരു വൃക്ഷത്തിന്റെ ഉദാഹരണം) എങ്ങനെ വിവരിച്ചിരിക്കുന്നു എന്ന് നീ കണ്ടില്ലേ? അതായത് പരിശുദ്ധവചനം പരിശുദ്ധ വൃക്ഷത്തെപ്പോലെയാണ്. അതിന്റെ അടിവേര് ഉറച്ചു നിൽക്കുന്നതും അതിന്റെ ശാഖകൾ ആകാശത്ത് ഉയർന്നു നിൽക്കുന്നവയും ആണ്. അത് തന്റെ നാഥന്റെ കല്പനപ്രകാരം എപ്പോഴും പുതുഫലങ്ങൾ നൽകികൊണ്ടിരിക്കുന്നു(14:25,26)

എപ്രകാരമാണ് അല്ലാഹു പരിശുദ്ധ വചനത്തിന്റെ (പരിപൂർണ്ണമതത്തിന്റെ) ഉദാഹരണം വിവരിക്കുന്നത് എന്ന് നീകണ്ടില്ലെ ? ആ പരിശുദ്ധ വചനം പരിശുദ്ധവൃക്ഷം പോലെയാണ്. അതിന്റെ അടിവേരുകൾ ഉറച്ചു നിൽക്കുന്നു. അതിന്റെ ശാഖകൾ ആകാശത്താണുള്ളത്. ഓരോ സമയത്തും ദൈവകല്പനയനുസരിച്ച് അത് തന്റെ ഫലം തന്നുകൊണ്ടിരിക്കുന്നു. അസ്‌ലുഹാ സാബിത്തുൻ അതിന്റെ അടിവേര് ഉറച്ചു നിൽക്കുന്നു എന്നതുകൊണ്ട് അതിന്റെ വിശ്വാസപരമായ സിദ്ധാന്തങ്ങൾ സ്ഥാപിതവും സുദൃഢവും ആണെന്നാണ് ഉദ്ദേശ്യം. അത് സുദൃഢ വിശ്വാസത്തിന്റെ സ്ഥാനം വരെ എത്തുന്നതും സദാസമയവും തന്റെ ഫലങ്ങൾ തന്നുകൊണ്ടിരിക്കുകയും ചെയ്യുന്നതും ആകുന്നു. ഒരിക്കലും ആ വൃക്ഷം ശുഷ്കിച്ചുപോകുന്നില്ല.

എന്നാൽ ഇപ്പോൾ സ്ഥിതി ഇതാണെന്ന് പറയാൻ പറ്റുമോ? ഇപ്പോൾ ഒരു ആത്മീയ ഗുരുവിന്റെ ആവശ്യമെന്താണെന്ന് ധാരാളം പേർ ചോദിക്കുന്നു. തനിക്ക് ഒരു ഭിഷഗ്വരന്റെയും ആവശ്യമില്ലെന്ന് പറയുന്ന രോഗി എത്രമാത്രം വിഢിത്തമാണ് പറയുന്നത്? തനിക്ക് ഒരു ഡോക്ടറുടെയും ആവശ്യമില്ല എന്നു കരുതുന്ന ഒരു രോഗിയുടെ പര്യവസാനം മരണമല്ലാതെ മറ്റെന്താണ്. ഇപ്പോൾ മുസ്‌ലീങ്ങൾ അസ്‌ലം

നാ(ഞങ്ങൾ മുസൽമാൻമാർ ആണ്) എന്ന പരിധിയിലാണ് ഉള്ളതെങ്കിലും ആമന്നാ (ഞങ്ങൾ മുഅ്മിനീങ്ങളാണ്) എന്ന പരിധിയിൽ ഇതുവരെ പ്രവേശിച്ചിട്ടില്ല. ഒരാത്മീയ പ്രകാശം ഉണ്ടെങ്കിൽ മാത്രമെ ഇത് സാധ്യമാവുകയുള്ളൂ.

ചുരുക്കത്തിൽ ഈ കാര്യങ്ങളുടെ നിർവഹണത്തിനുവേണ്ടിയാണ് ഞാൻ നിയോഗിക്കപ്പെട്ടിരിക്കുന്നത്. അതു കൊണ്ട് എന്റെ കാര്യത്തിൽ എന്നെ വ്യാജപ്പെടുത്തുന്നതിൽ ധൃതി കാണിക്കാതിരിക്കുക. പ്രത്യുത അല്ലാഹുവിനെ ഭയപ്പെടുകയും പശ്ചാത്തപിച്ച് മടങ്ങുകയും ചെയ്യുക. കാരണം പശ്ചാത്തപിക്കുന്നവരുടെ ബുദ്ധിക്ക് കൂർമതയുണ്ടാകുന്നു. പ്ലേഗിന്റെ അടയാളം വളരെ ആപൽകരമായ അടയാളമാണ്. ഇതിനെക്കുറിച്ച് അല്ലാഹു എന്നെ ഇപ്രകാരം അറിയിച്ചിരിക്കുന്നു.

ഏത് إِنَّ اللّٰهَ لَا يُغَيِّرُ مَا بِقَوْمٍ حَتّٰى يُغَيِّرُوا مَا بِأَنفُسِهِمْ

വരെ ജനങ്ങൾ തങ്ങളിൽ ഒരു പരിവർത്തനം വരുത്തുന്നില്ലയൊ താനും ഒരു മാറ്റവും വരുത്തുന്നതല്ല എന്ന് അല്ലാഹു പറയുന്നു. (13:12) ഇത് അല്ലാഹുവിന്റെ വചനമാവുന്നു. അല്ലാഹുവിന്റെ പേരിൽ കറ്റുകെട്ടി പറയുന്നവന്റെ മേൽ ശാപമുണ്ട്. ജനങ്ങൾ തങ്ങളുടെ ഹൃദയങ്ങളിൽ ഒരു മാറ്റം വരുത്തിയാൽ മാത്രമെ താനും തന്റെ ഉദ്ദേശ്യത്തിൽ മാറ്റം വരുത്തുകയുള്ളു എന്ന് അല്ലാഹു പറയുന്നു. അതുകൊണ്ട് അല്ലാഹുവിനെ ഭയപ്പെടുക. അവന്റെ ക്രോധത്തേയും ഭയപ്പെടുക. ആരും ആരുടേയും ഉത്തരവാദി ആകുന്നതല്ല. ഒരു സാധാരണ കേസ്സുണ്ടായാൽ തന്നെ ജനങ്ങൾ വിശ്വസ്ഥത കാണിക്കുന്നില്ല. പിന്നെ ആഖിറത്തിനെക്കുറിച്ച് എന്തു പ്രതീക്ഷവെക്കാനാണ്. ആഖിറത്തിനെക്കുറിച്ച് അല്ലാഹു

يَوْمَ يَفِرُّ الْمَرْءُ مِنْ أَخِيهِ തന്റെ സഹോദരനെയും വിട്ട് ഓടിപ്പോകുന്ന നാൾ (80:35) എന്ന് വിശേഷിപ്പിക്കുന്നു. സദ്ഭാവന പ്രാവർത്തികമാക്കുകയും لَا تَقْفُ مَا لَيْسَ لَكَ بِهِ عِلْمٌ നിനക്ക് അറിവില്ലാത്തതിനെ നീ പിന്തുടരരുത് (17:37) എന്ന ദൈവവചനത്തെ പ്രയോഗികമാക്കുകയും ചെയ്യുക എന്നതായിരുന്നു എതിരാളികളുടെ കടമ. എന്നാൽ അവർ ധൃതി കാണിക്കുകയാണ് ചെയ്തിരിക്കുന്നത്. പൂർവ

സമുദായങ്ങൾ ഇതേ പ്രകാരമാണ് നശിക്കുകയുണ്ടായത് എന്ന കാര്യം ഓർത്തു കൊള്ളുക. എതിർപ്പു കാണിച്ചതിന്നു ശേഷവും തങ്ങൾ തെറ്റിലാണെന്ന് അറിഞ്ഞാൽ അത് ഉപേക്ഷിക്കുകയാണ് ബുദ്ധിമാന്മാർക്ക് ഉചിതം. എന്നാൽ ദൈവഭയം ഉണ്ടെങ്കിലേ അത് സാധ്യമാവുകയുള്ളൂ. തങ്ങളുടെ തെറ്റ് ഏറ്റു പറയുക എന്നത് പൗരുഷത്തിന്റെ അടയാളമാണ്. അവനാണ് യഥാർത്ഥ യോദ്ധാവ്. അല്ലാഹു ഇഷ്ടപ്പെടുന്നതും അവനെയാണ്.

ഇത്രയും വിവരിച്ചതിന് പുറമേ ഇനി ഞാൻ ഖിയാസിനെക്കുറിച്ച്(അനുമാനജ്ഞാനത്തെക്കുറിച്ച്) ചിലത് പറയാൻ ആഗ്രഹിക്കുന്നു. വിശുദ്ധഖുർആനും ഹദീസും സഹാബാക്കളുടെ ഏകകണ്ഠേനയുള്ള അഭിപ്രായവും (ഇജ്മാഅ്) എന്നോടൊപ്പമാണ് ഉള്ളത്. അടയാളങ്ങളും ദൈവീക സഹായങ്ങളും എനിക്കനുകൂലമാണ്. കാലത്തിന്റെ ആവശ്യകതയും എന്റെ സത്യത്തെ പ്രകടിപ്പിക്കുന്നു. എന്നാൽ അനുമാനജ്ഞാനം മൂലം തെളിവുകൾ പൂർത്തീകരിക്കപ്പെടേണ്ടതുകൊണ്ട് അനുമാനജ്ഞാനം എന്താണ് പറയുന്നത് എന്നു നോക്കാം.

ഉദാഹരണവും സാദൃശ്യവും ഇല്ലാത്ത ഒന്നിനേയും സ്വീകരിക്കുവാൻ മനുഷ്യൻ തയ്യാറല്ല. ഒരാൾ നിങ്ങളുടെ മകനെ കാറ്റുപറപ്പിച്ച് ആകാശത്തേക്ക് കൊണ്ടുപോയി എന്നോ അല്ലെങ്കിൽ നിങ്ങളുടെ മകൻ ഒരു നായയായി മാറി ഓടിപ്പോയി എന്നോ പറയുകയാണെങ്കിൽ നിങ്ങൾ ഒരന്വേഷണവും നടത്താതെ അത് സ്വീകരിക്കാൻ തയ്യാറാവുമോ? ഒരിക്കലുമില്ല. അതുകൊണ്ടാണ് അല്ലാഹു വിശുദ്ധഖുർആനിൽ

فَاسْأَلُوا أَهْلَ الذِّكْرِ إِن كُنتُمْ لَا تَعْلَمُونَ

നിങ്ങൾക്ക് അറിയില്ലെങ്കിൽ വേദജ്ഞാനമുള്ളവരോട് ചോദിക്കുക (16:14) എന്നു പറഞ്ഞിരിക്കുന്നത്.

ഇപ്പോൾ മസീഹ് നാസിരിയുടെ മരണത്തെക്കുറിച്ചും അദ്ദേഹത്തിന്റെ ആകാശയാത്രയെക്കുറിച്ചും അല്പം ഒന്നു ചിന്തിക്കുക. അദ്ദേഹത്തിന്റെ മരണം സംബന്ധിച്ചുള്ള പ്രമാണങ്ങളെ ഒരു വശത്ത് വെക്കുക.

മക്കയിലെ ബഹുദൈവാരാധകർ റസൂൽ തിരുമേനി (സ)യോട് ആകാശത്തിൽ കയറിപോകുന്ന അത്ഭുതം കാണിക്കാനായിട്ട് ആവ

ശ്യപ്പെട്ടപ്പോൾ സർവ്വവിധേനയും പരിപൂർണ്ണനും സർവ്വശ്രേഷ്ടനുമായിരുന്ന റസൂലുല്ലാഹ് ആകാശത്തേക്ക് കയറിപോകേണ്ടതായിരുന്നു. എന്നാൽ അങ്ങനെ ചെയ്യാതെ അല്ലാഹുവിൽ നിന്നുള്ള നിർദേശം അവരെ കേൾപ്പിക്കുയാണ് ചെയ്തത്. അതായത് قُلْ سُبْحَانَ رَبِّي هَلْ كُنتُ إِلَّا بَشَرًا رَّسُولًا (17: 94) ഇതിന്റെ ഉദ്ദേശ്യാർത്ഥം ഇതാണ്. നീ പറയുക, അല്ലാഹു താൻ ചെയ്ത വാഗ്ദാനം ലംഘിക്കുന്നതിൽ നിന്നും പരിശുദ്ധനാകുന്നു. അവൻ മനുഷ്യന് ആകാശത്ത് സ്ഥൂലശരീരത്തോട് കൂടി കയറിപ്പോകുന്നത് നിഷിദ്ധമാക്കിയിട്ടുണ്ട്. ആസ്ഥിതിയിൽ ഞാൻ കയറിപ്പോവുകയാണെങ്കിൽ ഞാൻ വ്യാജനായിത്തീരുന്നതാണ്.(17:94) ഹദ്റത്ത് ഈസാനബി (അ) ആകാശത്ത് കയറിപ്പോയി അവിടെ വസിക്കുകയാണ് എന്നാണ് നിങ്ങളുടെ വിശ്വാസമെങ്കിൽ പ്രസ്തുത ആയത്ത് ഉദ്ധരിച്ച് കൊണ്ട് ഏതെങ്കിലും ഒരു പാതിരി ഹദ്റത്ത് റസൂൽ തിരുമേനിക്കെതിരായി ആക്ഷേപം ഉന്നയിക്കുകയാണെങ്കിൽ നിങ്ങളുടെ പക്കൽ അതിന് എന്ത് മറുപടിയാണ് ഉള്ളത്? വിശുദ്ധഖുർആനിൽ നിന്നും തെളിയാത്ത അടിസ്ഥാനരഹിതമായ കാര്യങ്ങളിൽ വിശ്വസിക്കുന്നത് കൊണ്ട് എന്ത് പ്രയോജനമാണുള്ളത്? ഇപ്രകാരം നിങ്ങൾ ഇസ്ലാമിന്നും ഹദ്റത്ത് നബികരീം (സ) തിരുമേനിക്കും ദുഷ്പേര് ഉണ്ടാക്കുന്നവരായിത്തീരുന്നതാണ്. പിന്നെ പൂർവ്വഗ്രന്ഥങ്ങളിലും ഇതിന്നുള്ള ഒരു ഉദാഹരണവും ഇല്ല തന്നെ. ഈ ഗ്രന്ഥങ്ങളിൽ നിന്നും തെളിവുകൾ കണ്ടു പിടിക്കുന്നത് നിഷിദ്ധമല്ല. ഹദ്റത്ത് റസൂൽ തിരുമേനി (സ) യെക്കുറിച്ച് അല്ലാഹു പറയുന്നു. وَشَهِدَ شَاهِدٌ مِّن بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളിൽ നിന്നും ഒരു സാക്ഷി സാക്ഷ്യം പറയുകയുണ്ടായി.(46:11) വീണ്ടും അരുൾ ചെയ്തു.

كَفَىٰ بِاللَّهِ شَهِيدًا بَيْنِي وَبَيْنَكُمْ

وَمَنْ عِندَهُ عِلْمُ الْكِتَابِ

എനിക്കും നിങ്ങൾക്കും ഇടയിൽ സാക്ഷിയായി അല്ലാഹു മതി ഈ ഗ്രന്ഥത്തിന്റെ അറിവ് സമ്പാദിച്ചവരും (13:44)

അതേ പ്രകാരം അരുൾ ചെയ്തു.

يَعْرِفُونَهُ كَمَا يَعْرِفُونَ أَبْنَاءَهُمْ

അവർ തങ്ങളുടെ പുത്രന്മാരെ തിരിച്ചറിയുന്നത് പോലെ അവർ ഈ സത്യം അറിയുന്നുണ്ട്. (2:147) റസൂൽ തിരുമേനി (സ) യുടെ നബിത്വം സ്ഥാപിക്കുന്നതിന്നായി പ്രസ്തുത വചനങ്ങൾ ഉദ്ധരിക്കുമ്പോൾ അവരുടെ ഗ്രന്ഥങ്ങളിൽ നിന്നും നാം ഇജ്തിഹാദ് ചെയ്യുന്നത് എങ്ങനെ നിഷിദ്ധമാകുവാനാണ്? പ്രസ്തുത വേദഗ്രന്ഥങ്ങളിൽ ഒന്ന് ബൈബിളിലുള്ള മലാക്കീ നബിയുടേതാണ്. അതിൽ മസീഹിന് മുമ്പേ ഏലിയാ പ്രവാചകന്റെ പുനരാഗമനത്തെക്കുറിച്ച് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു. അവസാനം മസീഹിബിനു മറിയം ആഗതനായപ്പോൾ മലാക്കീ നബിയുടെ പ്രസ്തുത പ്രവചനം അനുസരിച്ച് ഹദ്റത്ത് മസീഹിനോട് ഏലിയാ പ്രവാചകന്റെ പുനരാഗമനത്തെക്കുറിച്ച് ചോദ്യം ചെയ്തപ്പോൾ അദ്ദേഹം വാദിച്ചത് ഏലിയാ പ്രവാചകൻ യോഹന്നാന്റെ രൂപത്തിൽ വന്നിരുന്നു എന്നായിരുന്നു എന്നാണ്. ഒരാൾതന്നെ വീണ്ടുംവരിക എന്നതിന്റെ വിവക്ഷ ഈസാനബിയുടെ കോടതിയിൽ തന്നെ തീരുമാനം ഉണ്ടായിരിക്കുന്നു. അവിടെ യഹ്യാ (യോഹന്നാൻ) യുടെ പേര് ഏലിയായുടെ സദൃശ്യൻ എന്നല്ല. അദ്ദേഹത്തെതന്നെ ഏലിയാ എന്നു പറയുകയാണുണ്ടായത്. ഈ അനുമാനജ്ഞാനവും എന്നോടൊപ്പമുണ്ട്. ഞാൻ ഒരു ഉദാഹരണം സമർപ്പിക്കുന്നു. ഇതിനെ നിഷേധിച്ചുകൊണ്ട് എന്റെ നിഷേധികൾക്ക് മറ്റൊരു ഉദാഹരണവും സമർപ്പിക്കാനില്ല.

പ്രസ്തുത ഗ്രന്ഥങ്ങൾ മാറ്റി മറിക്കപ്പെട്ടവയും തിരുത്തപ്പെട്ടയുമാണെന്ന് ഈ രംഗത്ത് പരാജയപ്പെട്ടവർ പറയുന്നു. എന്നാൽ പരിതാപകരമെന്നു പറയട്ടെ, ഹദ്റത്ത് നബികരീം (സ)യും സഹാബാക്കളും ഈ ഗ്രന്ഥങ്ങളിൽ നിന്നും തെളിവുകൾ ഉദ്ധരിക്കാറുണ്ടെന്ന കാര്യം ഇവർ ചിന്തിക്കുന്നില്ല. ഭൂരിപക്ഷം മഹാന്മാരും ഈ മാറ്റിമറിക്കൽ അർത്ഥസംബന്ധമായതാണെന്ന് അഭിപ്രയപ്പെടുന്നു. ബുഖാരിയുടെ അഭിപ്രയവും ഇതു തന്നെയാണ്.

ഇതു കൂടാതെ, യഹൂദികളും ക്രൈസ്തവരും പരസ്പരം ആജന്മ ശത്രുക്കളാണ്. ഗ്രന്ഥങ്ങളും വെവ്വേറെയാണ്. ഏലിയാ പ്രവാചകൻ വീണ്ടും വരുമെന്ന് യഹൂദികൾ ഇപ്പോഴും വിശ്വസിക്കുന്നു.

ഇതൊരു പ്രശ്നമായിരുന്നില്ലെങ്കിൽ അവർ ഹദ്റത്ത് മസീഹിനെ വിശ്വസിക്കാതിരിക്കുമായിരുന്നോ? എന്റെ കൈവശം ഒരു യഹൂദ പണ്ഡിതന്റെ ഗ്രന്ഥമുണ്ട്. അതിൽ അദ്ദേഹം ശക്തിയുക്തം വാദിക്കുന്നത്, എന്നോട് ചോദിക്കുകയാണെങ്കിൽ ഞാൻ മലാക്കി നബിയുടെ ഗ്രന്ഥം കാണിച്ചു കൊണ്ട് ഇതിൽ ഏലിയാ പ്രവാചകൻ വീണ്ടും വരുന്നതാണെന്ന് വാഗ്ദാനം ചെയ്തിട്ടുണ്ടല്ലോ എന്നു പറയുന്നതാണ് എന്നാണ്.

ഇനി ചിന്തിക്കുക! ഇത്രയൊക്കെ ഒഴികഴിവുകൾ ഉണ്ടായിട്ടും ലക്ഷകണക്കിലുള്ള യഹൂദികൾ നരകാവകാശികളും പന്നികളും കുരങ്ങുകളുമായിത്തീർന്നു. യാഥാർത്ഥ്യം ഇതായിരിക്കെ വരാനിരിക്കുന്ന ആളുടെ പേർ മസീഹിബിനു മറിയം എന്നാണ് വന്നിരിക്കുന്നത് എന്ന ഒഴികഴിവ് എനിക്കെതിരെ എങ്ങിനെ സ്വീകാര്യമാകുവാനാണ്? യഹൂദികൾ ഒവികഴിവുള്ളവർ ആയിത്തീരുമായിരുന്നു. അവർക്കാണെങ്കിൽ ഒരുദാഹരണവും ഇല്ലതന്നെ. ഇപ്പോഴാണെങ്കിൽ ഒരൊഴികഴിവും അവശേഷിക്കുന്നില്ല. ഈസാമസീഹിന്റെ മരണം ഖുർആനിൽ നിന്നും സ്ഥാപിതമാണ്. റസൂൽ തിരുമേനിയുടെ ദർശനം അതിനെ സാക്ഷീകരിക്കുന്നു. കൂടാതെ വിശുദ്ധഖുർആനിലും ഹദീസിലും മിൻക്കും (നിങ്ങളിൽ നിന്ന്) എന്നു വന്നിരിക്കുന്നു.

അല്ലാഹു എന്നെ വെറും കയ്യോടെയല്ല അയച്ചിരിക്കുന്നത്. എന്റെ സത്യത്തിനു സാക്ഷ്യമായി ആയിരക്കണക്കിലും ലക്ഷകണക്കിലും അടയാളങ്ങൾ പ്രകടമായിരിക്കുന്നു. ഇപ്പോഴും ആരെങ്കിലും എന്റെകൂടെ 40 ദിവസം വന്നുതാമസിക്കുകയാണെങ്കിൽ അയാൾ ക്കും എന്റെ സത്യസാക്ഷ്യത്തിനുള്ള അടയാളം കാണുവാൻ സാധിക്കുന്നതാണ്.

ലേഖ്റാമിന്റെ അടയാളവും മഹത്തായൊരു അടയാളമാണ്. ഞാനാണ് അയാളെ കൊലചെയ്യിച്ചത് എന്ന് വിഡ്ഢികൾ പറയുന്നു. ഈ ആക്ഷേപം ശരിയാണെങ്കിൽ ഇതു പോലുള്ള അടയാളങ്ങളേയും ദൃഷ്ടാന്തങ്ങളേയും കുറിച്ചുള്ള വിശ്വാസം തന്നെ നശിച്ചു പോകുന്നതാണ്.ഖുസ്റോ പർവേസിനെ റസൂൽ തിരുമേനിയാണ് കൊലചെയിച്ചതെന്ന് നാളെപറഞ്ഞേക്കാം (മആദല്ലാഹ്) ഈ രീതിയിലുള്ള ആക്ഷേപങ്ങൾ സത്യാന്വോഷികൾക്കും സത്യത്തെ സ്നേഹിക്കുന്നവർക്കും ഭൂഷണമല്ല.

ഞാൻ അവസാനമായി വീണ്ടും പറയുകയാണ്. എന്റെ സത്യസാക്ഷ്യത്തിനുള്ള അടയാളങ്ങൾ കുറവല്ല. ഒരു ലക്ഷത്തിലധികം ജനങ്ങൾ എന്റെ അടയാളങ്ങൾക്കുള്ള സാക്ഷികളാണ്. അവർ ജീവിച്ചിരിക്കുന്നു.

അതുകൊണ്ട് എന്നെ നിരാകരിക്കുകയും നിഷേധിക്കുകയും ചെയ്യുന്നതിൽ ധൃതി കാണിക്കരുത്. അല്ലെങ്കിൽ മരണാനന്തരം എന്തു മറുപടിയാണ് നിങ്ങൾ നൽകുക. സത്യവാനെ സത്യവാനെന്നും അസത്യവാനെ അസത്യവാനെന്നും നിർണ്ണയിക്കുന്ന അല്ലാഹുതആല മീതെയുണ്ടെന്നകാര്യം നിശ്ചയമായും ഓർത്തു കൊള്ളുക.

(ബദ്ർ 1906 ഡിസംബർ 20 പേജ് 4-18)



**Lecture Ludhiana is the lecture delivered by Hadrat Mirza Ghulam Ahmad, the Promised Messiah and Mahdi, (1835-1908), on 4 November 1905 at Ludhiana—a town in Punjab, India.**

---

*This lecture is important for a number of reasons, the chief being the presentation of the Ahmadiyya viewpoint on true Islam, against the backdrop of persistent disinformation spread by the Muslim clerics and other vested interests. It analyses in detail the hardship and opposition faced by the Promised Messiah, the divine promises revealed to him, and the glorious fulfilment of these promises. It also covers an entire spectrum of other topics ranging from Jihad to the importance of prayer, and a detailed analysis of the death and Second Coming of Jesusas.*

*The Malayalam Transalation was done by*
***Moulana Muhammad Umar.H.A***
*(Naib Nazir A'ala ,Qadian)*

ISLAM INTERNATIONAL PUBLICATION, KERALA.